# ബാലസാഹിത്യ

## ഗ്രന്ഥാവലി

# നാടിന്റെ മുഖങ്ങൾ





സ്റ്റേററ് ഇൻസ്റ്റിററ്യൂട്ട് ഓഫ് എഡ്യൂക്കേഷൻ,

തിരുവനന്തപുരം.

**1971-'72**

ബാലസാഹിത്യ ഗ്രന്ഥാവലി




# നാടിന്റെ മുഖങ്ങൾ

1971—72

സ്റ്റേറ്റ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് എഡ്യൂക്കേഷൻ
തിരുവനന്തപുരം

# ആമുഖം

1971 ജൂൺ–ജൂലായ് മാസത്തിൽ സ്റ്റേററ് ഇൻസ്റ്റിററ്യൂട്ട് ഓഫ് എഡ്യൂക്കേഷനിൽ വച്ച് ഒരു ബാലസാഹിത്യരചനാലയം സംഘടിപ്പിച്ചു. സാഹിത്യകാരന്മാരായ പതിനേഴ് അദ്ധ്യാപകർ അതിൽ പങ്കുകൊണ്ടിരുന്നു. അവരുടെ ശ്രമഫലമായി രൂപംകൊണ്ട ഗ്രന്ഥങ്ങളാണ് ഇവിടെ അവതരിപ്പിക്കുന്നത്.

പ്രൈമറി വിദ്യാർത്ഥികൾക്കുവേണ്ടി രചിച്ചവയാണ് ഈ ഗ്രന്ഥങ്ങൾ. വിദ്യാർത്ഥികൾക്കു വായനയിലുള്ള ശീലവും താൽപര്യവും വളർത്തുവാൻ ഈ കൃതികൾ ഉപകരിക്കുമെന്നു പ്രത്യാശിക്കുന്നു.

ഡയറക്ററർ

സ്റ്റേററ് ഇൻസ്റ്റിററ്യൂട്ട് ഓഫ് എഡ്യൂക്കേഷൻ

1971—1972 ലെ

## പുസ്തകരചനാലയത്തിൽ പംകുകൊണ്ടവർ

1 ശ്രീ. വി. കെ. ബാലചന്ദ്രൻ
2 „ മണിയൂർ ഈ. ബാലൻ,
3 „ എൻ. ഭാസ്കരപിള്ള.
4 „ സി. എൻ. ഗംഗാധരൻ നായർ
5 „ പി. ഗോപാലകൃഷ്ണൻ നായർ.
6 „ ജെയിംസ് മണിമല.
7 „ ജോസഫ് കുറവിലങ്ങാട്ട്
8 „ എൻ. കൃഷ്ണൻകുട്ടി.
9 „ കെ. കൃഷ്ണൻ നായർ
10 „ വി. പി. കുഞ്ഞിരാമപ്പൊതുവാൾ
11 „ കുര്യൻ വെമ്പനി
12 „ എ. നാരായണൻ എംബ്രാന്തിരി
13 „ കെ. വി. രാമനാഥൻ
14 „ സി, കെ, ശ്രീവത്സൻ
15 „ കെ. സുകുമാരൻ നായർ
16 „ എൻ. വാസുദേവൻ നമ്പ്യാതിരി
17 „ കെ. വേലായുധൻ

# 1. സ്വർണ്ണഭൂമി

പ്രിയപ്പെട്ട മഞ്ജു,

കുറച്ചു ദിവസങ്ങളായി എൻെറ കത്തുകൾ കാണാത്തതു കൊണ്ടു് നീ വിഷമിക്കുന്നുണ്ടാകാം. കത്തെഴുതാൻ സമയം കിട്ടിയില്ല. ഒരു വിനോദയാത്രയ്ക്കായി പുറപ്പെട്ടിരിക്കുകയാണു് ഞാൻ. ഒരാഴ്ചകഴിഞ്ഞേ തിരുവനന്തപുരത്തു മടങ്ങിയെത്തൂ.

ഇന്നലെ നിൻെറ അമ്മയുടെ ഒരു കത്തുണ്ടായിരുന്നു. "ഇവിടെ എല്ലാവർക്കും സുഖം; അവിടെയും സുഖമെന്നു് വിശ്വസിക്കുന്നു." ഇത്രയേ ഉള്ളൂ. അവളുടെ എല്ലാ കത്തിൻെറയും ഉള്ളടക്കം ഇതാണല്ലോ. എങ്കിലും ആ രണ്ടു വരികൾ വായിക്കുമ്പോൾ എന്തൊരാശ്വാസമാണു്!

കേരളത്തിലെ നാട്ടിൻപുറങ്ങൾ ചുററിനടന്നു കാണണമെന്ന ആഗ്രഹം വളരെക്കാലമായി എൻെറ മനസ്സിലുണ്ടു്. പട്ടണത്തിലെ ജീവിതംകൊണ്ടു മടുത്തു. നഗരത്തിൻെറ നന്മയും തിന്മയും വേണ്ടുവോളം അനുഭവിച്ചു കഴിഞ്ഞു. കണ്വാശ്രമത്തിൽ നിന്നു് ഹസ്തിനപുരം രാജധാനിയിലെത്തിയ ശാരദ്വതനു് തീ പിടിച്ച പുരയിൽ അകപ്പെട്ടതുപോലെ തോന്നി. ഒരു ഉൾനാട്ടിൽ ജനിച്ചുവളർന്ന എൻേറയും അനുഭവം ഏതാണ്ടു അതുപോലെയാണു്.

നാട്ടിൻപുറങ്ങളിൽ അലഞ്ഞുനടന്നു് കാഴ്ചകൾ കാണുന്നതു് നിനക്കും ഇഷ്ടമാണെന്നു് എനിക്കറിയാം. നഗരത്തിലെ തിരക്കിൽ നിന്നു് അല്പസമയം ഒഴിഞ്ഞുനില്ക്കാം. ശുദ്ധവായു ശ്വസിക്കാം. അകൃത്രിമമായ ഗ്രാമഭംഗി കണ്ടു് ആനന്ദിക്കാം.

സഞ്ചാരപ്രിയരായ നാലുപേർകൂടി എന്നോടൊപ്പമുണ്ടു്. സാഹിത്യകാരന്മാരായ ഹരിയും മധുവും. ഒരു കോളേജദ്ധ്യാപകനായ ശ്രീകൃഷ്ണൻനായർ, ചിത്രകാരനായ രവി. മനസ്സിനു് ഇണങ്ങിയ കൂട്ടുകാർ. രവി ഒരു ക്യാമറായും കരുതിയിട്ടുണ്ടു്. സുന്ദരമായ ഏതു കാഴ്ച കണ്ടാലും ഉടനെ അയാൾക്കു പടം പിടിച്ചേ മതിയാകൂ.

ഞങ്ങൾ കുളിയും കാപ്പികുടിയും കഴിഞ്ഞു് രാവിലെ ഒൻപതുമണിക്കു തിരുവനന്തപുരത്തു നിന്നു് പുറപ്പെട്ട മധുവിൻെറ കാറിലായിരുന്നു യാത്ര. കടന്നുപോകുന്ന വഴിക്കു് ഇരുപുറവുമുള്ള കാഴ്ചകൾ നോക്കിക്കൊണ്ടിരിക്കാനായിരുന്നു എനിക്കു ആഗ്രഹം. പക്ഷേ സാഹിത്യകാരന്മാർ സമ്മതിച്ചില്ല. അവർ കവിതയെക്കുറിച്ചും കലയെക്കുറിച്ചും ചർച്ചകൾ തുടങ്ങി. ചിലപ്പോൾ വാദപ്രതിവാദം മൂക്കും. വഴക്കിൻെറ അതിർത്തിവരെ എത്തും. ഒരു മദ്ധ്യസ്ഥൻെറ നിലയിൽ ഇടയ്ക്കിടെ ശ്രീകൃഷ്ണൻനായരും അതിൽ പങ്കെടുത്തു. അദ്ദേഹത്തിൻെറ നേരംപോക്കുകൾ എല്ലാവരെയും പൊട്ടിച്ചിരിപ്പിച്ചു. ഈ ബഹളത്തിലൊന്നിലും ഉൾപ്പെടാതെ കലാകാരൻ ഒരു മൂലയ്ക്കിരുന്നു് മനസ്സുകൊണ്ടു് ചിത്രം വരയ്ക്കുകയായിരുന്നു

പത്തുമണിയോടെ ഞങ്ങൾ വർക്കലെ എത്തി. കാർ എൻെറ ഒരു സുഹൃത്തായ ശ്രീ പ്രകാശത്തിൻെറ വീട്ടിൽ കൊണ്ടുപോയിട്ടു. പുണ്യഭൂമിയായ വർക്കലയിലെ കുന്നുകളിലൂടെ ഞങ്ങൾ നടന്നു. വൃത്തിയും വെടിപ്പുമുള്ള വഴികൾ. ഭംഗിയുള്ള ഭവനങ്ങൾ. പ്രശാന്തമനോഹരമായ പുറംപോക്കുകൾ. മൂന്നു റോഡുകൾ ഒരുമിച്ചുകൂടുന്ന വിശാലമായ മൈതാനത്തിൽ എത്തി. അവിടെയൊരു വെയ്റ്റിംഗ്ഷെഡ്ഡും പാർക്കും ഉണ്ടു്. വലിയ ചില മാളികകളും അങ്ങിങ്ങു കാണാം. കവല

യിൽ എപ്പോഴും വലിയ തിരക്കാണ്. ധാരാളം ബസ്സുകൾ വന്നും പോയുമിരിക്കുന്ന മൈതാനത്തിന്റെ ഒരരികിലൂടെ കൂക്കിവിളിച്ചുകൊണ്ട് തീവണ്ടി കടന്നുപോകുന്നു.

വക്കലയ്ക്കു ഈ പേരു കിട്ടിയതിനെക്കുറിച്ച് ഒരു പഴങ്കഥയുണ്ട്. നാരദമഹർഷിയെക്കുറിച്ചു നീ കേട്ടിട്ടില്ലേ? എപ്പോഴും വീണ വായിച്ചുകൊണ്ട് മൂന്നുലോകങ്ങളിലും ചുററിക്കറങ്ങി നടക്കുന്ന ആളാം. ഒരിക്കൽ അദ്ദേഹം വൈകുണ്ഠലോകത്തിൽ ചെന്ന് വിഷ്ണുവിനെ വണങ്ങിയിട്ട് ബ്രഹ്മാവിന്റെ അടുക്കലേയ്ക്കു പുറപ്പെട്ടു. വീണാനാദത്താൽ ആകർഷിക്കപ്പെട്ട മഹാവിഷ്ണു, നാരദൻ അറിയാതെ, പിൻതുടർന്നു. അവർ ബ്രഹ്മലോകത്ത് എത്തി. നാരദന്റെ പിന്നിൽ നില്ക്കുന്ന മഹാവിഷ്ണുവിനെക്കണ്ട്, ബ്രഹ്മാവ് സാഷ്ടാംഗം വീണു നമസ്കരിച്ചു. വിഷ്ണു പെട്ടെന്ന് മറഞ്ഞു. ബ്രഹ്മാവ് എണീററു നോക്കിയപ്പോൾ പുത്രനായ നാരദൻമാത്രം മുന്നിൽ നില്ക്കുന്നു. മകന്റെ കാല്ക്കൽവീണു നമസ്കരിക്കുന്ന ബ്രഹ്മാവിന്റെ വിഡ്ഢിത്തം കണ്ട് ദേവന്മാർ പൊട്ടിച്ചിരിച്ചു "നിങ്ങളൊക്കെ ഭൂലോകത്തിൽ മനുഷ്യരായി ജനിച്ച് കഷ്ടപ്പെടട്ടെ" എന്ന് ബ്രഹ്മാവ് അവരെ ശപിച്ചു. നാരദൻ അവരെ ആശ്വസിപ്പിച്ചു. അദ്ദേഹം താൻ ചുമലിലിട്ടിരുന്ന വല്ക്കലം (മരവുരി) എടുത്ത് ഭൂമിയിലേയ്ക്കു എറിഞ്ഞു. അതു ചെന്നു വീണ സ്ഥലത്ത് പോയിരുന്നു തപസ്സുചെയ്താൽ ദേവന്മാർക്ക് മോക്ഷം കിട്ടുമെന്നു അദ്ദേഹം പറഞ്ഞു. വല്ക്കലം വീണ സ്ഥലത്തിന് 'വല്ക്കല' എന്ന് പേരുകിട്ടി. അത് പിന്നീട് 'വക്കല' എന്നായതാണത്രേ. അവിടെ ദേവന്മാർ പ്രതിഷ്ഠിച്ചതാണ് ജനാർദ്ദന ക്ഷേത്രം എന്ന് വിശ്വസിക്കപ്പെടുന്നു.

ദക്ഷിണകാശി എന്നു പേർകേട്ട ആ ദേവാലയം കാണാൻ ഞങ്ങൾക്കു തിടുക്കമായി. മൈതാനത്തിൽ നിന്ന് ഒന്നര കിലോ

മീറ്റർ പടിഞ്ഞാറുമാറി, കടൽത്തീരത്താണ് ക്ഷേത്രം. പ്രകൃതിമ
നോഹരമായ ഗ്രാമമധ്യത്തിലൂടെ പടിഞ്ഞാട്ടേക്കു പോകുന്ന റോഡ്
അമ്പലത്തിലേയ്ക്കാണ്. ഞങ്ങൾ വെയിൽ വകവയ്ക്കാതെ മുന്നോട്ടു
നടന്നു. വഴിയുടെ ഇരുവശങ്ങളിലും മാവും പിലാവും, തെങ്ങും ക
മുങ്ങും നിറഞ്ഞ പറമ്പുകൾ. അവയുടെ നടുവിൽ കൊച്ചു കൊച്ചു
വീടുകൾ. കണ്ണിനു വിരുന്നു നൽകുന്ന കാഴ്ചകൾ കൊണ്ടു് സമയം
പോയതറിഞ്ഞില്ല. ഞങ്ങൾ അമ്പലക്കുളത്തിന്റെ ഇടത്തെ കര
യിലെത്തി. നൂറ്റാണ്ടുകളുടെ കഥ പറയുന്ന ആ കൽപ്പടവുകളി
ലിരുന്നു് അല്പമൊന്നു വിശ്രമിക്കാൻ ആർക്കും തോന്നിപ്പോകും.
ഇടതുവശത്തുള്ള പടികൾ ചവുട്ടിക്കയറി ഞങ്ങൾ ആ പുണ്യ
ക്ഷേത്രത്തിന്റെ നടയ്ക്കൽ എത്തി. വലിയ ഒരു കുന്നിന്റെ നിറു
കയിലാണ് ഈ ദേവാലയം നിർമ്മിച്ചിരിക്കുന്നത്. അസാധാ
രണ വലിപ്പമുള്ളതാണ് ഇവിടത്തെ വിഷ്ണുവിഗ്രഹം. മതിൽക്കെ
ട്ടിനകത്തു തന്നെ ശിവക്ഷേത്രവും ഗണപതിക്ഷേത്രവുമുണ്ടു. ചുറ്റ
മ്പലത്തിനുള്ളിലെ ശില്പങ്ങൾ നോക്കിനിന്നാൽ സമയം
പോകുന്നതറികയില്ല. കരിങ്കല്ലിൽ കവിത നിർമ്മിക്കുന്ന ആ
കൈവിരുതിനെ നമസ്കരിക്കുക. ക്ഷേത്രത്തിന്റെ പടിഞ്ഞാറേ
മൂലയിൽ ഡച്ചുകാർ നടയ്ക്കുവച്ച ഒരു വലിയ മണി കാണാം.
മുൻവശത്തുള്ള ഗ്രാമറോഡിന്റെ ഇരുവശവും ബ്രാഹ്മണഗൃഹങ്ങ
ളാണ്.

അമ്പലത്തിൽനിന്നു് അഞ്ചിലൊരു കിലോമീറ്റർ ദൂരമേയുള്ളു
കടൽത്തീരത്തേയ്ക്കു്. സാധാരണ നാം കണ്ടിട്ടുള്ള ഒരു കടൽത്തീ
രമല്ല വക്കലയിൽ കാണുക. കടൽപ്പുറമെന്നുകേട്ടാൽ വിശാലമായ
വെണ്മണൽത്തിട്ടുകളാണ് ഓർമ്മയിൽ വരിക. ഇവിടെ നെൽ
പ്പാടങ്ങളും കുന്നുകളും കടൽക്കരെ ചെന്നു മുട്ടിനിൽക്കുകയാണ്.
ഉറച്ച കുന്നുകൾക്കും തെങ്ങിൻതോപ്പുകൾക്കും തൊട്ട് അപ്പുറം
അലയാഴിയാണ്. മറ്റെങ്ങും കാണാത്തവിധം ധാരാളം പാറക്കൂ

ട്ടങ്ങളും ഈ കടൽത്തീരത്തുണ്ട്. "പാപനാശം" കടൽപ്പുറം എന്നാണിതിന്റെ പേർ. കർക്കടകമാസത്തിലെ കറുത്തവാവിൻ നാൾ ബലിയിടാനായി പതിനായിരക്കണക്കിന് ആളുകൾ ഇവിടെ തടിച്ചുകൂടുന്നു.

തിരിച്ച് മൈതാനത്തിൽ എത്തിയപ്പോഴേക്കും ഞങ്ങളിൽ ചിലർ തളർന്നു കഴിഞ്ഞിരുന്നു. അടുത്തു കണ്ട ഒരു കടയിൽനിന്നു സോഡയും നാരങ്ങാവെള്ളവും മററും വാങ്ങിക്കുടിച്ചശേഷം നേരെ ശിവഗിരിക്കുന്നുകളിലേയ്ക്കു പോയി. കവലയിൽനിന്നു രണ്ടു കിലോമീററർ കിഴക്കുമാറിയാണ് ശിവഗിരിമഠം. അങ്ങോട്ടു പോകുന്നവഴിക്കാണ് സുപ്രസിദ്ധമായ വർക്കലത്തുരങ്കങ്ങൾ. രാജവാഴ്ചക്കാലത്ത് ബോട്ടുകൾക്കും വള്ളങ്ങൾക്കും തോടുവഴി തിരുവനന്തപുരംവരെ എത്തുന്നതിനായി, മല തുരന്നുണ്ടാക്കിയവയാണ് ഈ തുരങ്കങ്ങൾ. വലിയ തുരങ്കത്തിനു 2364 അടി നീളവും, ചെറിയ തുരങ്കത്തിനു 924 അടി നീളവുമുണ്ട്. ഒരു നൂററാണ്ടിനുമുൻപ് നിർമ്മിച്ച ഈ തുരങ്കങ്ങൾക്ക് ഇന്നും ഒരു കേടും സംഭവിച്ചിട്ടില്ല. കുന്നിന്റെ പള്ളയിൽകൂടി, തുരങ്കത്തിലൂടെ വലിയ കെട്ടുവള്ളങ്ങൾ മറുവശത്തേയ്ക്കു പോകുന്ന കാഴ്ച കാണേണ്ടതാണ്. തുരങ്കത്തിനുള്ളിൽ കാററും വെളിച്ചവും കിട്ടാനുള്ള ചില കൗശലപ്പണികളും ചെയ്തുവച്ചിട്ടുണ്ട്. ആയില്യംതിരുനാൾമഹാരാജാവ് എഴുന്നെള്ളിയിരുന്നാണ് ഇതിന്റെ പണി നടത്തിയതെന്നു പറയപ്പെടുന്നു. ഇത്തരം തുരങ്കങ്ങൾ കേരളത്തിൽ മറെറങ്ങുമില്ല. ഈ തുരങ്കം നിർമ്മിച്ച സായിപ്പിനെപ്പററി 'മയൂരസന്ദേശ'ത്തിലുള്ള പദ്യം മധു നീട്ടിച്ചൊല്ലി.

ഏതാനും നിമിഷങ്ങൾക്കകം ഞങ്ങൾ ശിവഗിരിക്കുന്നുകളുടെ താഴ്വാരത്തിലെത്തി. ഉയർന്നുയർന്നു പോകുന്ന കുന്നുകളിൽ പല തട്ടുകളിലായി മനോഹരങ്ങളായ മണ്ഡപങ്ങളും മന്ദിരങ്ങളും. തേന്മാവുകളുടെ തണലിൽ പരിലസിക്കുന്ന ശാരദാ

ക്ഷേത്രം കുന്നിന്റെ നിറുകയിൽ മാർബിൾകൊണ്ടും കരിങ്കൽ കൊണ്ടും ശില്പസുന്ദരമായി നിർമ്മിച്ചുവെച്ചിരിക്കുന്ന ശ്രീനാരായണന്റെ സമാധിമണ്ഡപം. കണ്ണുകളേയും ഹൃദയത്തെയും കുളിർപ്പിക്കുന്ന കാഴ്ചകൾ! രവിയുടെ ക്യാമറ പലതവണ ശബ്ദിച്ചു. വിശുദ്ധിയുടേയും മഹത്വത്തിന്റേയും ഒരു പുതിയ ലോകത്തിൽ കടന്നതുപോലെ ഞങ്ങൾക്കു തോന്നി. സമാധിമണ്ഡപത്തിൽ നിന്നു് നോക്കിയാൽ, കുറച്ചകലെയുള്ള കുന്നിൻചരിവിൽ, ഋഷിമാരുടെ ആശ്രമങ്ങൾ പോലെയുള്ള ചില കുടിലുകൾ കാണാം. 'നടരാജഗുരു' സ്ഥാപിച്ച "ശ്രീനാരായണ ഗുരുകുല"മാണു് അതു് എന്നു് സുഹൃത്തുക്കൾ പറഞ്ഞു

ശിവഗിരിക്കുന്നുകളിൽ ഔഷധവീര്യമുള്ള ചില നീരുറവകൾ ഉണ്ടെന്നു് കേട്ടിരുന്നു. അവയിൽ ഒന്നെങ്കിലും കാണണമെന്നു് എനിക്കു മോഹമുണ്ടായി. ഒരു സ്നേഹിതൻ ഞങ്ങളെ 'കുണ്ഡമ്പാമല'യിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. പാറപ്പുറത്തു് ഒരിക്കലും വറ്റാത്ത ഒരു നീരുറവ. ഒരു ചെറിയ കുളത്തോളം വരും. കുണ്ഡമഹർഷി ഇവിടെയിരുന്നാണത്രേ തപസ്സു് ചെയ്തിരുന്നതു്. ആ തീർത്ഥജലം ഞങ്ങൾ കോരിക്കുടിച്ചു. അതിന്റെ കുളിർമ്മയും ശുദ്ധിയും ആരെയും ആകർഷിക്കും. ആ അരുവി ഉൾപ്പെടെ ഇരുപതു ഹെക്ടർ സ്ഥലം വിലയ്ക്കുവാങ്ങി ഒരു വെള്ളക്കാരൻ ഇവിടെ ഒരാശ്രമം ഉണ്ടാക്കിയിട്ടുണ്ടു്.

രണ്ടു ഹൈസ്കൂളുകളും ശ്രീനാരായണ കോളേജും ഇവിടെയുള്ള പ്രധാന വിദ്യാകേന്ദ്രങ്ങളാണു്. അവയും ശ്രീനാരായണ മെഡിക്കൽ മിഷനും മററും കാണണമെന്നു് ഞങ്ങൾക്കു താല്പര്യമുണ്ടായിരുന്നു. വിശപ്പിന്റെവിളിയെ അവഗണിക്കാൻ വയ്യാതെ വന്നതിനാൽ തൽക്കാലം പിൻതിരിയേണ്ടിവന്നു. തിരിച്ചുവരുമ്പോൾ അനേകം "വിവാഹസദ്യാലയ"ങ്ങളുടെ ബോർഡുകൾ വഴിയരികിൽ കണ്ടു.

വർക്കലയിൽ എവിടെ നോക്കിയാലും പച്ചപിടിച്ച കുന്നുകളും നെൽപ്പാടങ്ങളും കലർത്തി കായ്ച്ചുകിടക്കുന്ന തെങ്ങിൻതോപ്പുകളുമേ കാണാനുള്ളൂ. ശ്രീനാരായണന്റെ പ്രഭാവം സർവ്വത്ര നിറഞ്ഞു നിൽക്കുന്നതുപോലെ തോന്നും.

ഇവിടത്തെ ഗ്രാമീണജനങ്ങൾ അധികവും കൃഷിക്കാരാണ്. തൊഴിലില്ലാതെ വലയുന്നവരും വളരെയുണ്ട്. മീൻപിടിത്തം ഇവിടത്തെ ഒരു പ്രധാന തൊഴിലാണ്. സിംഗപ്പൂരിലും മററും പോയി ധാരാളം പണം സമ്പാദിച്ചുകൊണ്ടുവന്ന് സുഖമായി കഴിയുന്നവരും പലരുണ്ട്. വഴിക്കു പലയിടത്തും വർക്കലയുടെ വാടിയ മുഖങ്ങളും ഞങ്ങൾ കണ്ടു.

പരശുരാമൻ പണ്ട് ഇവിടെവച്ച് ഒരു യാഗം നടത്തി എന്നും, സ്വർണ്ണപ്പൊടി ഭൂമി മുഴുവൻ വാരി വിതറി എന്നും, നിരവധി സ്വർണ്ണനാണയങ്ങൾ മണ്ണിൽ കുഴിച്ചിട്ടു എന്നും പഴമക്കാർ പറയാറുണ്ട്. ആ കഥ തെററോ ശരിയോ ആകട്ടെ. അധ്വാനിക്കുന്നവർക്ക് വർക്കല ഇന്നും സ്വർണ്ണം വിളയുന്ന നാടു തന്നെ. അഞ്ചും പത്തും സെൻറു ഭൂമിയിൽ കഴിഞ്ഞുകൂടുന്ന കുടുംബങ്ങൾ വളരെയുണ്ട്. തൊഴിലോ വരുമാനമോ ഇല്ലാതെ അലയുന്ന പട്ടിണിപ്പാവങ്ങൾ. അവർക്ക് ഈ സ്വർണ്ണഭൂമിയെപ്പററിയുള്ള അഭിപ്രായം എന്തെന്നറിഞ്ഞില്ല.

രണ്ടുമണിയോടെ ഞങ്ങൾ ശ്രീ പ്രകാശത്തിന്റെ വസതിയിലെത്തി. അദ്ദേഹം ഞങ്ങൾക്ക് ഗംഭീരമായ ഒരു വിരുന്ന് ഒരുക്കിയിരുന്നു. ശ്രീ പ്രകാശവും ഭാര്യയും കോളേജധ്യാപകരാണ്. അവരുടെ സരസസംഭാഷണങ്ങൾ കേട്ടുകൊണ്ട് വിശ്രമിക്കാൻ കിടന്ന ഞങ്ങൾ ഉറങ്ങിപ്പോയതറിഞ്ഞില്ല.

നാലുമണിക്കു ഗൃഹനാഥൻ ഞങ്ങളെ വിളിച്ചുണർത്തി. സ്വപ്നഭൂമിയെക്കുറിച്ചുള്ള കിനാവുകൾ എനിക്കു നഷ്ടമായി. പക്ഷേ വിഭവസമൃദ്ധമായ കാപ്പി മേശപ്പുറത്തിരിപ്പുണ്ടായിരുന്നു.

ഞങ്ങളും ആ ദമ്പതികളോടും, വർക്കലയോടും യാത്രപറഞ്ഞശേഷം കാറിൽ കയറി പുനലൂർക്കു തിരിച്ചു.

# 2 തൂക്കുപാലം

ഞങ്ങൾ ഇന്നലെ വൈകിട്ട് ആറുമണിയോടെ കൊല്ലം—കൊട്ടാരക്കരവഴി പുനലൂർ എത്തി. കൊല്ലത്തുനിന്ന് കിഴക്കോട്ട് 45 കിലോമീററർ ദൂരമുണ്ട് പുനലൂക്ക്. പത്തനാപുരം താലൂക്കിൻെറ കേന്ദ്രം ഇതാണ്.

സത്രത്തിലായിരുന്നു രാത്രി താമസം. സഞ്ചാരികൾക്ക് താമസത്തിനും ഭക്ഷണത്തിനും സൗകര്യമുള്ള ലോഡ്ജുകളും ഇവിടെ കുറവല്ല എങ്കിലും, സത്രത്തിൽ മുറികൾ കിട്ടുമെങ്കിൽ ആരും അതേ ഇഷ്ടപ്പെടു. കല്ലടയാററിൻെറ കിഴക്കേക്കരയിൽ, തൂക്കുപാലത്തിനു തൊട്ടടുത്താണ് ഈ സർക്കാർ മന്ദിരം. വിശാലമായ പറമ്പ്. ചുററും മതിൽക്കെട്ട്. എല്ലാ സൗകര്യങ്ങളുമുള്ള രണ്ടു വലിയ ബംഗ്ലാവുകൾ. തണൽമരങ്ങൾ. രാത്രി കൊതുകിൻെറ ശല്യം കുറച്ചു ഉണ്ടെന്നു മാത്രം.

രാത്രിയിലെ ഭക്ഷണം സത്രം സൂക്ഷിപ്പുകാരൻ വാങ്ങിക്കൊണ്ടുവന്നു. രുചികരമായ വിഭവങ്ങൾ. വിലയ്ക്കു കുറവൊന്നുമില്ല. രാത്രി വിശ്രമം വേണമെന്ന് നിശ്ചയിക്കയാൽ ആരും പുറത്തേയ്ക്കിറങ്ങിയില്ല. ഊണുകഴിഞ്ഞ് എല്ലാവരും ഉറങ്ങി.

പുതച്ചുമൂടി ഉറങ്ങിക്കിടന്ന ഞങ്ങളെ ശ്രീ കൃഷ്ണൻനായരാണ് രാവിലെ വിളിച്ചുണർത്തിയത്. സമയം ഏഴുമണി കഴിഞ്ഞിരുന്നു. കുളിയും കാപ്പികുടിയുമെല്ലാം വേഗം നടത്തിയിട്ട് ഞങ്ങൾ ടൗണിലേയ്ക്കിറങ്ങി.

ഒരു നഗരം എന്ന് പുനലൂരിനെ വിളിക്കാമോ? എനിക്കു സംശയമാണ്. തൂക്കുപാലം മുതൽ പടിഞ്ഞാറോട്ട് ഒന്നര കിലോമീററർ റോഡിൻെറ ഇരുവശവും ഞെരുങ്ങിക്കടകമ്പോളങ്ങൾ. ഇട

യ്ക്കിടെ കുറെ സർക്കാർ ആഫീസ്സുകൾ. ബസ്സും കാറും ലോറിയും നിറഞ്ഞൊഴുകുന്ന നിരത്തുകൾ. ഇത്രയേ ഉള്ളൂ ടൗൺ. കിഴക്കൻ മലകളുടേയും തെക്കും വടക്കുമുള്ള കുന്നുകളുടേയും നടുക്ക്, ഒരു സിന്ദൂരപ്പൊട്ടുപോലുണ്ട് ഒററ നോട്ടത്തിൽ, പുനലൂർ.

കൊല്ലം—ചെങ്കോട്ട റോഡ് നഗരമദ്ധ്യത്തിലൂടെ കടന്നു പോകുന്നു. റോഡിൻെറ തെക്കും വടക്കും വശങ്ങളിൽ വയലുകളുണ്ട്. അതിനപ്പുറം വലിയ കുന്നുകൾ. ടൗണിൻെറ കിഴക്കേ അതിരിൽക്കൂടി, റോഡ് മുറിച്ചുകൊണ്ടു, കല്ലടയാർ ഒഴുകുന്നു. ഇവയ്ക്കിടയിലുള്ള അല്പമായ സ്ഥലത്തു് ജനങ്ങൾ തിങ്ങിപ്പാർക്കുകയാണ്. ഊക്കൻ കെട്ടിടങ്ങളും വ്യാപാരശാലകളും വ്യവസായ സ്ഥാപനങ്ങളും ഗവണ്മെൻറ് മന്ദിരങ്ങളുമെല്ലാം ശ്വാസംമുട്ടി നിൽക്കുന്നതുപോലെ തോന്നും.

കൃഷിക്കും കച്ചവടത്തിനും വ്യവസായങ്ങൾക്കും പണ്ടേ പേരുകേട്ടതാണ് പുനലൂർ. കിഴക്കൻ മലംപ്രദേശങ്ങളിലെ വിളവുകൾ മുഴുവൻ നാട്ടിൻെറ നാനാഭാഗത്തേക്കും കയററി അയയ്ക്കുന്നതു് ഇവിടെ നിന്നാണ്. പാണ്ടിനാട്ടിൽനിന്നു് തിരുവിതാംകൂറിലേയ്ക്കു വരുന്ന വ്യാപാരികളുടെ ആദ്യത്തെ താവളവും ഇതുതന്നെ. ഇവിടത്തെ വ്യാപാരികളിലും, വ്യവസായികളിലും നല്ലൊരു പങ്കു തമിഴരാണ്. മധ്യതിരുവിതാംകൂറിലെ മികച്ച ഒരു വാണിജ്യകേന്ദ്രമാണ് പുനലൂർ. ഇവിടത്തെ അങ്ങാടി നിലവാരം ആകാശവാണി പ്രക്ഷേപണം ചെയ്യുന്നതു് നീയും കേട്ടിരിക്കും. കയററുകൂലി ഇനത്തിൽ വളരെ കൂടുതൽ വരവുള്ള ഒന്നാണ് പുനലൂർ റെയിൽവേസ്റ്റേഷൻ.

പുനലൂർ എന്ന പേരുണ്ടായതെങ്ങനെ എന്നറിവാൻ നിനക്ക് ആഗ്രഹം കണ്ടേയ്ക്കും. ഏതു പുതിയ പേരുകേട്ടാലും അതിൻെറ അർത്ഥമെന്തെന്നു് നീ ചോദിക്കാറുണ്ടല്ലോ. ആ സ

ഭാവം എനിക്കിഷ്ടമാണു്. അറിവു് വളർത്താൻ അതു് ഉപകരിക്കും. 'പുനൽ' എന്ന വാക്കിനു് തമിഴിൽ 'വെള്ളം' എന്നാണു് അർത്ഥം. പുനൽ ഊരു്, എന്നാൽ "വെള്ളമുള്ള സ്ഥലം". നൂററാണ്ടുകൾക്കു മുൻപേ ആര്യങ്കാവു് മലമ്പാതകൾവഴി, കേരളത്തിലേയ്ക്കു കടന്നുവന്നിരുന്ന തമിഴന്മാർ വെള്ളം കിട്ടാനുള്ള സൗകര്യം നോക്കി കല്ലടയാററിന്റെ ഈ ഭാഗത്തു വന്നാണു് താമസിച്ചിരുന്നതു്. അവർ ഇതിനെ പുനൽ ഊർ—പുനലൂർ എന്നു് വിളിച്ചുവന്നു. ശ്രീരാമനോടു് യുദ്ധത്തിനായി ഖരൻ വാൾ ഊരിയ സ്ഥലം 'കരവാളൂർ' എന്നും, വാൾ ഉറയിൽ ഇട്ട സ്ഥലം "വാളകം" എന്നും, വീണ്ടും ഊരിയ സ്ഥലം 'പുനരൂർ' എന്നും പേരുനേടിയെന്നൊരു കഥയുണ്ടു്.

രാമായണത്തിലെയും ഭാരതത്തിലെയും കഥകളോടു് ബന്ധപ്പെടുത്തി എന്തെങ്കിലും പറയാനില്ലാത്ത സ്ഥലങ്ങൾ കേരളത്തിൽ ചുരുക്കമാണു്!

പുനലൂർ തൂക്കുപാലത്തെക്കുറിച്ചും, പുനലൂർ പേപ്പർമില്ലിനെക്കുറിച്ചും, കേൾക്കാത്ത കേരളീയർ കാണുകയില്ല. നീ തന്നെ അവയെക്കുറിച്ചു പലപ്പോഴും എന്നോടു് ചോദിച്ചിട്ടുണ്ടു്. കേരളത്തിലെയും തമിഴ്നാട്ടിലെയും സ്കൂൾ കുട്ടികൾക്കു് തൂക്കുപാലം ഇന്നും 'ഒരത്ഭുത വസ്തു'വാണു്. അതു കാണാൻ വന്നുകൊണ്ടിരിക്കുന്ന വിനോദയാത്രാ സംഘങ്ങൾക്കു് കണക്കില്ല.

ഞങ്ങൾ നേരെ തൂക്കുപാലത്തിലേക്കു് നടന്നു.

പുനലൂർ ടൗണിനെ കുളിർപ്പിച്ചുകൊണ്ടു് തെക്കുവടക്കായി ഒഴുകിക്കൊണ്ടിരിക്കുന്ന കല്ലടയാററിനു് കുറുകെയാണു് ഈ പാലം. കൊല്ലം — ചെങ്കോട്ട റോഡ് ഈ പാലത്തിലൂടെ കടന്നുപോകുന്നു. തെക്കേ ഇന്ത്യയിൽ തൂക്കുപാലം ഇതൊന്നുമാത്രമേ ഉള്ളൂ. കാൽനടക്കാരുടേയും വാഹനങ്ങളുടേയും പ്രവാഹംകൊണ്ടു്

പാലത്തിൽ എപ്പോഴും വലിയ തിരക്കായിരിക്കും. തൂക്കുപാലത്തിൽ
നിന്നു് നാലുപാടും നോക്കുമ്പോൾ കാണുന്ന കാഴ്ച അതിമനോ
ഹരമാണു്. കളകളശബ്ദത്തോടെ ഇരുകരയും മുട്ടി നിറഞ്ഞൊഴു
കുന്ന കല്ലടയാർ. തീരങ്ങളിൽ ഇടതൂർന്നു വളർന്നു കിടക്കുന്ന മുളം
കൂട്ടങ്ങളും ആറുവഞ്ചിപ്പടർപ്പുകളും. അവയ്ക്കിടയിലൂടെ തലയുയ
ർത്തിനില്ക്കുന്ന വ്യവസായശാലകളും ഭവനങ്ങളും. കിഴക്കൻ
കുന്നുകളിൽ തഴച്ചുനില്ക്കുന്ന റബ്ബർത്തോട്ടങ്ങൾ. ക്രിസ്തുവിന്റെ
മഹത്തായ ത്യാഗത്തെ വിളിച്ചറിയിക്കുന്ന കുരിശുകൾ ഉയർത്തി
നില്ക്കുന്ന പള്ളികൾ. വടക്കുവശത്തെ കുന്നിൻചരുവിൽ നിരനി
രയായി പൊന്തിനില്ക്കുന്ന ഹൈസ്കൂൾ മന്ദിരങ്ങൾ. കഷ്ടിച്ച്
ഇരുനൂറടി താഴെ, കല്ലടയാറിനും കായംകുളംറോഡിനും മീതെ
കൂടി, കടന്നുപോകുന്ന കൂററൻ റയിൽവേപ്പാലം. പടിഞ്ഞാറേ
കരയ്ക്കു പുതുമോടി ചിന്തി നില്ക്കുന്ന ട്രാൻസ്പോർട്ട് സ്റ്റേഷൻ.

രവിയുടെ ക്യാമറ പലതവണ ക്ലിക്കുചെയ്തു.

1877-ൽ രാജവാഴ്ചക്കാലത്തു് യൂറോപ്യൻ എൻജിനീയർ
മാർ നിർമ്മിച്ചതാണു് 122 മീററർ നീളമുള്ള ഈ പാലം. അതിനു
മുൻപു് ഈ സ്ഥലത്തു പലതവണ പാലങ്ങൾ കെട്ടുകയുണ്ടായി.
പക്ഷെ അവയെല്ലാം കല്ലടയാർ പുഴക്കി എറിഞ്ഞുകളഞ്ഞു. മേ
ലാൽ അങ്ങനെ ഒരാപത്തു് നേരിടാതിരിക്കാനായിട്ടാണു് വിചി
ത്രമായ ഈ പാലം പണിഞ്ഞതു്. പൊക്കമേറിയ കരിങ്കൽത്തൂ
ണുകളുടെ ഇരുവശങ്ങളിലും തൂക്കിയിട്ടിരിക്കുന്ന ഇരുമ്പുചങ്ങലക
ളിലാണു് ഈ പാലം ഘടിപ്പിച്ചിട്ടുള്ളതു്. ഉരുക്കുചട്ടങ്ങളിൽ
പലകകൾ നിരത്തി താഴത്തെ തട്ട് നിർമ്മിച്ചിരിക്കുന്നു. ചങ്ങല
കളിൽനിന്നു് താഴോട്ടുവരുന്ന കമ്പികളിൽ ഈ തട്ട് കൊളുത്തി
യിരിക്കുന്നു. അനേകം ലോറികളും ബസ്സുകളും ഒരേ സമയം
ഇതിലൂടെ കടന്നുപൊയ്ക്കൊണ്ടിരിക്കുന്നു. വലിയ ഭാരം കയറു
മ്പോൾ പാലം ഉയരുകയും ഉലഞ്ഞാടുകയും ചെയ്യുന്നതു് സര

മുള്ള കാഴ്ചയാണു്. രണ്ടുകരയ്ക്കുമുള്ള നാലു് കിണറുകൾവഴി ചങ്ങലകൾ ആററിനടിയിലൂടെ അന്യോന്യം ബന്ധിപ്പിച്ചിരിക്കയാണു്.

ഇപ്പോൾ പണ്ടത്തേപ്പോലെ ഭാരംതാങ്ങാൻ മൂപ്പുകൾ കഴിവില്ലത്രെ. ഇതിനെ ഒരു സ്മാരകമെന്നോണം കാൽനടക്കാർക്കു വേണ്ടി സൂക്ഷിച്ചുകൊണ്ടു്, തെക്കുവശത്തുകൂടി പുതിയൊരു കോൺക്രീററു്പാലം നിർമ്മിക്കാൻ പോകയാണെന്നു് അറിഞ്ഞു.

പാലത്തിൻെറ പടിഞ്ഞാറെ കരയിൽനിന്നു് ആററുതീരത്തുടെ വടക്കോട്ടു് ഒരു റോഡുണ്ടു്. തൃക്കോതേശ്വരം എന്ന മഹാക്ഷേത്രത്തിലേയ്ക്കുള്ള വഴിയാണു് അതു്. ഞങ്ങൾ അങ്ങോട്ടു തിരിച്ചു. ഉദ്ദേശം ഒന്നര കിലോമീററർ നടന്നു് കല്ലടയാററിൻെറ പടിഞ്ഞാറെകരയിൽ ഉയർന്നുനില്ക്കുന്ന അമ്പലത്തിൻെറ നടയിലെത്തി. നൂററാണ്ടുകൾ പഴക്കമുള്ള ആ മഹാക്ഷേത്രത്തിൻെറ മുന്നിൽനിന്നപ്പോൾ എനിക്കു രോമാഞ്ചമുണ്ടായി. മനുഷ്യൻെറ സൗന്ദര്യബോധവും ഈശ്വരവിശ്വാസവും അവിടെ കരിങ്കല്ലിലൂടെ അനശ്വരമാക്കി വച്ചിരിക്കുന്നു.

അവിടത്തെ ഗ്രാമവൃദ്ധന്മാരോടു് സംസാരിച്ചതിൽനിന്നു് ഞങ്ങൾക്കു ചില പുതിയ അറിവുകൾ കിട്ടി. പുനലൂർ പണ്ടു് ഒരു രാജവംശമുണ്ടായിരുന്നു എന്നും അവരുടെ പരദേവതയുടെ ക്ഷേത്രമാണു് ഇതെന്നും ഉള്ള വാർത്ത പുതിയ തലമുറയ്ക്കു് പുത്തരിയായിരിക്കും. പണ്ടു കൊട്ടാരം സ്ഥിതിചെയ്തിരുന്ന പറമ്പിലാണു്. ഇന്നു് താലൂക്കുകച്ചേരി, പോലീസ്സ്റ്റേഷൻ തുടങ്ങിയ ഗവൺമെൻറു് ആഫീസുകൾ സ്ഥാപിച്ചിരിക്കുന്നതു്. പഴയ കൊട്ടാരങ്ങളുടെ അവശിഷ്ടങ്ങൾ ഒന്നും ഇന്നില്ല. ഊട്ടുപുരക്കെട്ടിടം മാത്രം പഴയപടി നിലകൊള്ളുന്നു. ഇപ്പോൾ അതു് മൃഗാശുപത്രിക്കുപയോഗിക്കയാണു്. പാണ്ഡ്യരാജവംശവുമായി

പുനലൂർ രാജാക്കന്മാൎക്കു് ബന്ധമുണ്ടായിരുന്നു. ഈ വംശത്തിലെ 'ശ്രീകോതവർമ്മ' എന്നൊരു തമ്പുരാൻ പണികഴിപ്പിച്ചതിനാലാണു് 'തൃക്കോതേശ്വരം' എന്ന പേരു കിട്ടിയതു്. ശിവനാണു് പ്രതിഷ്ഠ. മതില്ക്കെട്ടിനു പുറത്തു് വടക്കുപടിഞ്ഞാറെ മൂലയിൽ 'തിരുവാമ്പാടി' ക്ഷേത്രം കാണാം. മുൻവശത്തെ വലിയ ബലിക്കല്ലിന്റെ ചുവട്ടിൽകണ്ട ശിലാലേഖകൾ വായിക്കാൻ ഞങ്ങൾ ശ്രമിച്ചുനോക്കി, പററിയില്ല. കോലെഴുത്തു് എന്ന പഴയ ലിപിയാണു്. അക്ഷരങ്ങൾ അധികവും തേഞ്ഞുമാഞ്ഞുപോയിരിക്കുന്നു.

ഞങ്ങൾ അവിടെനിന്നു് ശാസ്താംകോണം അയ്യപ്പക്ഷേത്രം കടന്നു് നേരെ പേപ്പർമില്ലിലേയ്ക്കാണു് പോയതു്. കുന്നു കുഴിയും നിറഞ്ഞ ഒരു കുറുക്കുവഴി നാലു് ഫർലാംഗു് നടന്നാൽ മില്ലിന്റെ പ്രധാനഗേററിൽ എത്താം. നഗരമധ്യത്തിൽനിന്നു മില്ലിലേയ്ക്കു നല്ല ടാറിട്ടറോഡു് വേറെയുണ്ടു്. ഒരുമൈൽ ദൂരമേയുള്ളൂ.

കല്ലടയാററിന്റെ തെക്കേക്കരയിൽ, വനഭംഗികൾക്കു നടുവിൽ, സ്ഥിതിചെയ്യുന്ന വിസ്തൃതമായ ഫാക്ടറികൾ ഞങ്ങൾ നടന്നുകണ്ടു. മുൻകൂട്ടി അനുവാദം വാങ്ങിയിരുന്നതുകൊണ്ടു ഞങ്ങൾക്കു അകത്തു കടക്കാൻ വിഷമമുണ്ടായില്ല. ഒരു വഴികാട്ടിയെ മാനേജർ ഞങ്ങൾക്കു സഹായത്തിനായി അയച്ചുതന്നു. ലോറികളിൽനിന്നുള്ള ഈററയും മുളയും മരവും യന്ത്രത്തിന്റെ ഒരററത്തുള്ള വായിലേയ്ക്കു ഇട്ടുകൊടുക്കുന്നു. അടുത്ത തലയ്ക്കൽ എത്തുമ്പോഴേയ്ക്കും അവ ഒന്നാന്തരം കടലാസ്സായി വീഴുന്നതു കണ്ടു് നമുക്കു അത്ഭുതം തോന്നും. ഇപ്പോൾ തടികളും പേപ്പറുണ്ടാക്കാൻ ഉപയോഗിച്ചുവരുന്നു. പഴന്തുണികൾ, ചാക്കുകൾ, പഴയ കടലാസ്സുകൾ, കളിമണ്ണു് മുതലായ സാധനങ്ങൾകൊണ്ടും പേപ്പർ ഉണ്ടാക്കാം. ഇപ്പോൾ എല്ലാ ഇനം കടലാസ്സുകളും ഇവിടെ ഉണ്ടാക്കുന്നുണ്ടു്.

"ഏഷ്യയിലെ ഏറ്റവും പഴക്കമുള്ള ഈ പേപ്പർമിൽ 1838-ലാണു് ആരംഭിച്ചതു്." ഒരുദ്യോഗസ്ഥൻ ഞങ്ങൾക്കു വിവരിച്ചുതന്നു സാമ്പത്തിക നഷ്ടംകൊണ്ടും മററും ഇടയ്ക്കിടെ പ്രവൎത്തനം മുടങ്ങും. മാസങ്ങളോ, കൊല്ലങ്ങളോ കഴിഞ്ഞു വീണ്ടും തുടങ്ങും. ഒന്നാം ലോകമഹായുദ്ധംവരെ ഇങ്ങനെ വീണ്ടും ഏന്തിവലിഞ്ഞു മുന്നോട്ടു പോയി. അന്നു് പേപ്പറിനു് കഠിനമായ ക്ഷാമം നേരിട്ടു. 'മീനാക്ഷി പേപ്പർമിൽസ്' എന്ന പേരിൽ പുതിയൊരു കമ്പനിയായി മിൽ പ്രവർത്തിക്കാൻ തുടങ്ങി. 1931-ൽ "പുനലൂർ മിൽസ്" എന്ന പുതിയ സ്ഥാപനം ഏറ്റെടുത്തു. 1937-ൽ ഹാർവി കമ്പനി ഏറെറടുത്തതോടെ മില്ലിന്റെ പ്രവത്തനം ശക്തിപ്പെട്ടു. 600 ടണ്ണിന്റെ സ്ഥാനത്തു് ഒരാണ്ടിൽ 10,000 ടൺ കടലാസ്സ് ഉണ്ടാക്കാൻ അവൎക്കു കഴിഞ്ഞു. വടക്കേഇന്ത്യയിലെ ഒരു വലിയ വ്യവസായി ആയ 'ദാൽമിയ' ആണു് ഇപ്പോൾ മില്ലിന്റെ ഉടമസ്ഥൻ. പ്രതിദിനം ശരാശരി 35-40 ടൺ പേപ്പർ ഇവിടെ നിർമ്മിക്കുന്നുണ്ടു്.

കല്ലടയാററിനു് കുറുകെ ഒരു അണകെട്ടി മില്ലിലേയ്ക്കു് ആവശ്യമുള്ള വെള്ളമെടുക്കുന്നു. ഞങ്ങൾ അണയിലേയ്ക്കുപോയി. അതിന്റെ മുകളിലൂടെ നടന്നു് മറുകരെ പോകാൻ രവിക്കും മററും മോഹം തോന്നി. അണക്കെട്ടു് പായൽപിടിച്ചു കിടക്കുകയാണു് ശക്തിയായ നീരൊഴുക്കുമുണ്ടു്. കാലുതെററിയാൽ പാതാളത്തിലായിരിക്കും ചെന്നു വീഴുക. ഏതായാലും ആ സാഹസത്തിൽനിന്നു് ഞാൻ അവരെ പിൻതിരിപ്പിച്ചു.

നടന്നു കഴഞ്ഞ ഞങ്ങൾ മിൽ ക്യാന്റീനിൽനിന്നു് ചൂടു ചായ വാങ്ങിക്കുടിച്ചു ക്ഷീണം തീൎത്തു. ആയിരത്തിൽപരം തൊഴിലാളികൾക്കും, 250-ൽ അധികം ഉദ്യോഗസ്ഥന്മാൎക്കും ജീവിതമാർഗ്ഗം ഉണ്ടാക്കിക്കൊടുക്കുന്ന ഈ വ്യവസായ സ്ഥാപനം ഞങ്ങളിൽ മതിപ്പുളവാക്കി.

ഉച്ചയ്ക്കു ടൗണിൽവന്നു് ഊണു കഴിച്ചശേഷം ഗവണ്മെൻറു വക പ്ലൈവുഡ്ഫാക്ററിയിലേക്കു കാർവിട്ടു. ഉദ്ദേശം മൂന്നു കിലോമീററർ ടൗണിൽ നിന്നു് വടക്കുമാറി കല്ലടയാററിന്റെതീരത്താണു് ഈ സ്ഥാപനം. കായംകുളം—പുനലൂർ റോഡിൽ മുക്കടവു് പാലത്തിനു സമീപത്തുനിന്നു് ഫാക്ററിയിലേയ്ക്കു് വഴിതിരിഞ്ഞുപോകുന്നു. വർഷകാലത്തു് സംഹാരരൂപിണിയായി മാറുന്ന മുക്കടവാറു് ഈ ഫാക്ററിക്കു് അടുത്തുവച്ചാണു് കല്ലടയാററുമായി ചേരുന്നതു്. ഞങ്ങൾ ഫാക്ററിക്കുള്ളിലേയ്ക്കു കടന്നു. ആനയോളം വലിപ്പമുള്ള തടിക്കഷണങ്ങൾ യന്ത്രങ്ങൾതന്നെ തൂക്കിയെടുത്തു് നിമിഷത്തിനകം കടലാസ്സു പരുവത്തിൽ ചുരുളുചുരുളായി ചെത്തിതള്ളുന്ന പണി നോക്കിനില്ക്കാൻ രസമുണ്ടു്. പിന്നീടു് ഈ മരപ്പാളികൾ ഒട്ടിക്കുന്നതും മിനുക്കുന്നതുമെല്ലാം യന്ത്രങ്ങൾതന്നെ. ഈ ഫാക്ററി കൂടുതൽ കൂടുതൽ വികസിപ്പിച്ചുകൊണ്ടിരിക്കയാണു്. മുന്നൂറോളംപേർ ഇവിടെ ജോലിചെയ്യുന്നു. ഇതുകൂടാതെ രണ്ടു പ്ലൈവുഡ് ഫാക്ററികൾകൂടി ഇവിടെയുണ്ടു്. അവ സ്വകാര്യക്കമ്പനികളാണു് നടത്തുന്നതു്.

മൂന്നുമണിയോടെ ഞങ്ങൾ സത്രത്തിൽ മടങ്ങിവന്നു. വരാന്തയിൽ കുറെ കസേരകളിട്ടു്, കാററുകൊണ്ടും വെടിപറഞ്ഞും ഇരുന്നു് വിശ്രമിച്ചു. സത്രത്തിന്റെ തിണ്ണയിലിരുന്നു് പടിഞ്ഞാട്ടു നോക്കിയാൽ, വൃത്താകൃതിയിലുള്ള ചെമ്മന്തൂർകുന്നിന്റെ ഉച്ചിയിൽ, അസ്തമയസൂര്യന്റെ ചെങ്കതിരുകൾ തട്ടി തിളങ്ങി നിൽക്കുന്ന 'ശ്രീനാരായണ കോളേജ്' കാണാം. വിദ്യാഭ്യാസത്തിൽ പുനലൂർ മുൻപന്തിയിലാണു്. ടൗണിൽ, രണ്ടു കിലോമീററർ ചുററളവിനകത്തു്, അഞ്ചു ഹൈസ്കൂളുകളും 20-ൽ പരം പ്രൈമറിസ്കൂളുകളുമുണ്ടു്.

കൈതച്ചക്കയുടേയും റബ്ബറിന്റെയും നാടാണു് പുനലൂർ. കൃഷിക്കും വ്യവസായത്തിനും ഒരുപോലെ പേരുകേട്ടതാണു് ഈ

പ്രദേശം. നഗരത്തിന്ന് ഉൾക്കൊള്ളാൻ വയ്യാത്തത്ര ജനങ്ങൾ ഇവിടെയുണ്ട്. ഇതിൽ നല്ലൊരു പങ്ക് വന്നുംപോയുമിരിക്കുന്ന വിദേശികളാണ്.

കേന്ദ്രഗവണ്മെൻറവക കാലാവസ്ഥാനിരീക്ഷണകേന്ദ്രം സത്രത്തിൻെറ തെക്കുഭാഗത്ത് കാണാം.

രാത്രി ഭക്ഷണത്തിനുശേഷം ഞങ്ങൾ സത്രത്തിൽ ഉറങ്ങി.

## 3. ധർമ്മശാസ്താവിന്റെ തറവാട്

ഞങ്ങൾ ഇന്നു രാവിലെ പന്തളത്തു് എത്തി. ശ്രീധർമ്മശാസ്താവിന്റെ തറവാട്ടിൽ. ആലപ്പുഴ ഡിസ്ട്രിക്റ്റിൽ മാവേലിക്കര താലൂക്കിന്റെ കിഴക്കേ അററത്താണു് പന്തളം. എം. സി. റോഡ് ഇതിലേ കടന്നുപോകുന്നു.

അച്ചൻകോവിലാററിന്റെ തീരത്തു് അടുത്തടുത്തു് കുറെ വീടുകളുണ്ടു്. തീരെ ചെറിയ വീടുകളും ഇടയ്ക്കിടെ വലിയ മാളികകളും. പന്തളം രാജാക്കന്മാരുടെ കോവിലകങ്ങളാണു് ഇവ. പഴയ പ്രതാപമൊന്നും ഇന്നില്ല. ഒരിടത്തരം തമ്പുരാന്റെ കോവിലകത്തിരുന്നുകൊണ്ടാണു് ഞാൻ ഈ കത്തെഴുതുന്നതു്. പന്തളം കവലയിൽനിന്നു് കഷ്ടിച്ചു് അരമൈൽ ദൂരംവരും. തമ്പുരാക്കന്മാരിൽ ചിലർ നമ്മുടെ സുഹൃത്തുക്കളാണു്. വിശ്രമത്തിനും താമസത്തിനുമുള്ള എല്ലാ ഏർപ്പാടുകളും മുൻകൂട്ടി ചെയ്തിരുന്നു. അതിഥികളെ സൽക്കരിക്കുന്നതിൽ പ്രത്യേകിച്ചും കലാകാരന്മാരെ പൂജിക്കുന്നതിൽ — ആ കുടുംബത്തിന്റെ പാരമ്പര്യം ഇന്നും നിലനിൽക്കുന്നു.

പന്തളം രാജവംശവും ശബരിമല അയ്യപ്പനുമായുള്ള ബന്ധം പ്രസിദ്ധമാണു്. വേട്ടയ്ക്കുപോയ പന്തളത്തുതമ്പുരാന്നു് കാട്ടിൽനിന്നു് ഒരു ശിശുവിനെ കിട്ടി. അദ്ദേഹം ആ കുഞ്ഞിനെ കൊട്ടാരത്തിൽ കൊണ്ടുവന്നു് ഓമനിച്ചു വളർത്തി അയ്യപ്പൻ എന്നു് പേരിട്ടു. തേജസ്വിയായ ആ കുമാരൻ തമ്പുരാന്റെ കണ്ണിലുണ്ണിയായി വളർന്നു. രാജസേവകന്മാർക്കു് അസൂയ വർദ്ധിച്ചു. അവർ തമ്പുരാട്ടിയെ പാട്ടിലാക്കി. അയ്യപ്പനെ പുറത്താക്കിയില്ലെങ്കിൽ തന്റെ മകനു് രാജ്യം നഷ്ടപ്പെടുമെന്നു് രാജ്ഞി ഭയന്നു. ഗൂഢാലോചനകൾ നടന്നു. തമ്പുരാട്ടി കഠിനമായ

രോഗം ബാധിച്ചു മടിൽ കിടന്നു. എന്തെല്ലാം ചികിത്സ നടം ചെയ്തിട്ടും ഫലമുണ്ടായില്ല. ഒടുവിൽ, ചികിത്സക്കാർ പുലിപ്പാലു് കുടിച്ചേ തീരു എന്നു് വൈദ്യൻ വിധിച്ചു. തമ്പുരാൻ ആകെ വിഷമിച്ചു ഇതറിഞ്ഞു് അയ്യപ്പൻ കാട്ടിലേയ്ക്കുപോയി അദ്ദേഹം മടങ്ങി വരില്ലെന്നാണു് രാജസേവകന്മാർ വിചാരിച്ചതു്. പക്ഷെ, അത്ഭുതം! മൂന്നു പുലികളുമായി അയ്യപ്പൻ കൊട്ടാരത്തിൽ എത്തി. ഒരു ക്രൂരൻ പുലിയുടെ കഴുത്തിൽ ബാലനായ അയ്യപ്പൻ. ഇരുവശവും രണ്ടുപെൺപുലികൾ. പുലിപ്പാൽ കറന്നെടുത്തുകൊള്ളാൻ അയ്യപ്പൻ പറഞ്ഞു. എല്ലാവരും പരിഭ്രമിച്ചു തമ്പുരാട്ടിയുടെ രോഗത്തിന്റെ കള്ളി പുറത്തായി. താൻ ഇനി ഇവിടെ താമസിക്കാൻ ഉദ്ദേശിക്കുന്നില്ലെന്നും ശബരിമലയിലേയ്ക്കു പോകയാണെന്നും അയ്യപ്പൻ പറഞ്ഞു. മണ്ഡലവ്രതമെടുത്തു് ഇരുമുടിയും താങ്ങി അവിടെ വന്നാൽ ഭക്തന്മാർക്കു് തന്നെ കാണാം. എല്ലാ കൊല്ലവും മകരമാസം ഒന്നാം തിയതി വളർത്തച്ഛനെ സ്വീകരിക്കാൻ താൻ ഒരുങ്ങിയിരിക്കും എന്നു് അയ്യപ്പൻ ഉറപ്പുനൽകി. അനന്തരം തമ്പുരാന്റെ കാൽക്കൽ വീണു നമസ്കരിച്ചിട്ടു് അയ്യപ്പൻ ശബരിമലയിലേയ്ക്കു പോയി.

കേരളത്തിലും പുറത്തുമുള്ള ലക്ഷോപലക്ഷം ഭക്തജനങ്ങൾ ഈ കഥ വിശ്വസിക്കുന്നു. അയ്യപ്പനോടൊപ്പം പന്തളത്തുതമ്പുരാനെക്കുറിച്ചും അവർ കീർത്തനം ചെയ്യുന്നു. കോവിലകത്തിന്റെ വളപ്പിൽതന്നെ ഒരു അയ്യപ്പക്ഷേത്രം ഉണ്ടു്. എന്നും ശബരിമലയിൽ പോയി ആരാധന നടത്താൻ പ്രയാസമായതുകൊണ്ടു് ഇവിടെത്തന്നെ അയ്യപ്പനെ പ്രതിഷ്ഠിച്ചിരിക്കയാണു്. അടുത്തുള്ള ഒരു വലിയ മാളിക ചൂണ്ടിക്കാണിച്ചുകൊണ്ടു് ഒരു തമ്പുരാൻ പറഞ്ഞു:—"അതാ ആ മാളികയിലാണു് അയ്യപ്പന്റെ തിരുവാഭരണപ്പെട്ടി സൂക്ഷിച്ചിരിക്കുന്നതു്. ആ കോവിലക

മാണു് അയ്യപ്പന്റെ ഭവനം. എല്ലാ കൊല്ലവും 'മകരവിളക്കു' കാലത്തു് തിരുവാഭരണങ്ങൾ വാദ്യഘോഷങ്ങളോടെ ശബരിമലയ്ക്കു കൊണ്ടുപോകും. വലിയതമ്പുരാനാണു് അകമ്പടിസേവിക്കുക."

ധർമ്മശാസ്താവിന്റെ തറവാട്ടിലാണു് ഇരിക്കുന്നതു് എന്നോർത്തപ്പോൾ ഞങ്ങൾക്കു് അഭിമാനം തോന്നി. എന്തോ വലിയ ഒരു കാര്യം സാധിച്ചതുപോലെ. പണ്ടു പല നൂററാണ്ടുകാലം കിഴക്കൻ മലയോരങ്ങളിൽ കൊടികുത്തി വാണിരുന്നതാണു് ഈ രാജവംശം. ഇന്നു് ശബരിമലയോടു ബന്ധപ്പെട്ട ഐതിഹ്യത്തിൽ മാത്രമേ അവർക്കു് സ്ഥാനമുള്ളു.

"പടപേടിച്ചു പന്തളത്തു ചെന്നപ്പോൾ പന്തവും കൊളുത്തിപ്പട" എന്ന പഴഞ്ചൊല്ലു് കേൾക്കാത്തവർ കേരളത്തിൽ കാണുകയില്ല. പന്തളത്തുകാരുടെ പണ്ടത്തെ വീര്യപരാക്രമങ്ങൾ അതിലടങ്ങിയിരിക്കുന്നു വീരമാർത്താണ്ഡവർമ്മയുമായുള്ള യുദ്ധത്തിൽ തോററോടിയ തെക്കുംകൂർ സൈന്യം പന്തളത്തു വന്നപ്പോൾ, പന്തവും കൊളുത്തി രാത്രിയിൽപ്പോലും പൊരുതുന്ന പടയാളികളെ നേരിടേണ്ടിവന്നുവത്രെ.

ഇന്നു് മറെറാരു പോരാട്ടം അവിടെ നടന്നുകൊണ്ടിരിക്കയാണു്. അധഃപതനത്തിലേയ്ക്കു വഴുതിവീണുകൊണ്ടിരിക്കുന്ന ജനതയെ ഉദ്ധരിക്കാനുള്ള പുതിയൊരു സമരം—കൃഷി, വിദ്യാഭ്യാസം, വ്യവസായം എന്നിവ വികസിപ്പിച്ചു് നാടിനെ ഉയർത്തുക. ഇതിനു മുൻകൈ എടുത്തതു് മന്നത്തു പത്മനാഭനായിരുന്നു. എൻ. എസ്സ്. എസ്സ്. വക ബോയ്സ് ഹൈസ്ക്കൂൾ, ഗേൾസ് ഹൈസ്ക്കൂൾ, ആർട്ട്സ് കോളേജ്, ട്രെയിനിംഗ് കോളേജ്, മെഡിക്കൽ മിഷൻ, പോളിടെക്നിക്ക്, മന്നം ഷുഗർമിൽസ് എന്നിവ പന്തളത്തിന്റെ മുഖച്ഛായ മാററിയ സ്ഥാപനങ്ങളാണു്.

ഞങ്ങൾ മന്നം ഷുഗർമിൽസിലേയ്ക്കു കാർവിട്ടു. പന്തളം കവലയിൽനിന്നു് നാലു കിലോമീററർ പടിഞ്ഞാറു് മാറി, ഉദ്ദേശം 20 ഹെക്ടാർ വിസ്താരമുള്ള ഒരു പറമ്പിലാണു് ഈ ഫാക്ടറി സ്ഥാപിച്ചിട്ടുള്ളതു്. പ്രധാന കെട്ടിടത്തിനു് 350 അടി നീളവും 72 അടി വീതിയുമുണ്ടു്. 120 ലക്ഷം രൂപ വിലപിടിപ്പുള്ള യന്ത്രസാമഗ്രികൾ വിദേശത്തു നിന്നു് ഇറക്കുമതി ചെയ്തിട്ടുണ്ടെന്നു് മാനേജർ ഞങ്ങളോടു് പറഞ്ഞു. ഫാക്ടറിയുടെ എല്ലാ പ്രവർത്തനങ്ങളും ഞങ്ങൾ ചുററിനടന്നു കണ്ടു. ദിവസവും 1000 ടൺ കരിമ്പു് ആട്ടി പഞ്ചസാര എടുക്കാനുള്ള സൗകര്യം ഇപ്പോൾ ഇവിടെയുണ്ടു്. പക്ഷേ ഫാക്ടറിക്കു് ആവശ്യമുള്ളിടത്തോളം കരിമ്പു് കിട്ടാറില്ല. തന്മൂലം കൂടക്കൂടെ ഫാക്ടറി പൂട്ടിയിടേണ്ടിവരുന്നതായി അവിടെയുള്ള ജോലിക്കാർ പറയുന്നു. ഇത്ര വലിയ ഒരു സ്ഥാപനം അനേകമാസക്കാലം അടച്ചിടേണ്ടിവരുന്നതു് രാജ്യത്തിനു് നഷ്ടമാണു്. തൊഴിലാളികൾക്കു് ജോലിയില്ലാതാവും. പഞ്ചസാരയ്ക്കു ക്ഷാമവുമുണ്ടാകും.

ഷുഗർമിൽസിൽ നിന്നിറങ്ങിയ ഞങ്ങൾ മെഡിക്കൽമിഷൻ, കോളേജുകൾ എന്നിവയും പോയിക്കണ്ടു.

മന്നത്തു പത്മനാഭനോടുള്ള ആദരവു് കാണിക്കാനായി നാട്ടുകാർ അദ്ദേഹത്തിന്റെ ഒരു പ്രതിമ സ്ഥാപിച്ചിട്ടുണ്ടു്.

ഹരിജനങ്ങൾ വളരെക്കൂടുതലുള്ള ഒരു സ്ഥലമാണു് പന്തളമെന്നു് മുൻപേ കേട്ടിട്ടുണ്ടു്. അവരുടെ ഒരു കേന്ദ്രം കണ്ടാൽകൊള്ളാമെന്നു് ഞങ്ങളിൽ ചിലർക്കു ആഗ്രഹം തോന്നി. വഴികാട്ടിയായിവന്ന തമ്പുരാൻ ഞങ്ങളെ ചേരിക്കൽ എന്ന സ്ഥലത്തേയ്ക്കു കൂട്ടിക്കൊണ്ടുപോയി. അഞ്ഞൂറിലധികം ഹരിജന കുടുംബങ്ങൾ അവിടെ ഞെരുങ്ങി പാർക്കുന്നുണ്ടു്. അവരുടെ ജീവിത നിലവാ

രത്തിൽ വന്നിട്ടുള്ള മാററംകണ്ടു് ഞങ്ങൾ അത്ഭുതപ്പെട്ടു. വൃത്തിയും വെടിപ്പുമുണ്ടു്; വേണ്ടത്ര വിദ്യാഭ്യാസമുണ്ടു്; സ്വതന്ത്രമായും മാനമായും ജീവിക്കുന്ന മട്ടുണ്ടു. മഹാത്മാഗാന്ധിയും സരോജിനി നായഡുവും മററും ഇവിടെ സന്ദർശിച്ചിട്ടുള്ളതായി ഒരു വൃദ്ധൻ അഭിമാനത്തോടെ പറഞ്ഞു. അധഃകൃതരായി കഴിഞ്ഞിരുന്ന ഇവർക്കു് ഇന്നത്തെ നില ലഭിച്ചതു് അവരൊക്കെ വന്നതുകൊണ്ടാകാം. ഞങ്ങളെക്കൊണ്ടു് എന്തു കിട്ടാനാണു! ചൂരൽകൊണ്ടും ഈററകൊണ്ടും പായു്, വട്ടി, കുട്ട തുടങ്ങിയവ ഉണ്ടാക്കുകയാണു് അവരുടെ പ്രധാനതൊഴിൽ. അവർക്കു് നന്മ നേർന്നിട്ടു് ഞങ്ങൾ മടങ്ങി.

നോക്കുന്നിടത്തെല്ലാം നെല്ലും കരിമ്പും കപ്പയും തഴച്ചു കിടക്കുന്ന വിളഭൂമികൾ. നൂററാണ്ടുകളായി അച്ചൻകോവിലാററിലൂടെ വന്നടിഞ്ഞ എക്കലും ചെളിയും കൊണ്ടുണ്ടായതാണു് ആ മണ്ണു്. പഞ്ചസാര ഫാക്ടറി തുടങ്ങിയതോടെ, നെൽപ്പാടങ്ങളധികവും കരിമ്പിൻ തോട്ടങ്ങളായി മാറിയിട്ടുണ്ടു്. തെങ്ങും ഏത്തവാഴയും പച്ചക്കറികളും എവിടെയും നല്ലവണ്ണം വളരും. ഉള്ളിടത്തോളം ഭൂമിയിൽ എല്ലാം വിളയിച്ചെടുക്കാൻ പന്തളത്തെ കൃഷിക്കാർക്കു് പ്രത്യേകകഴിവുണ്ടു്. പട്ടിണികിടക്കേണ്ടിവരുന്ന കൃഷിക്കാർ പന്തളത്തില്ല എന്നു് അവർ അഭിമാനത്തോടെ പറയും.

സ്വന്തമായി ഒരു സാഹിത്യപാരമ്പര്യമുള്ള നാടാണു് പന്തളം. നൂറോളം ഖണ്ഡകാവ്യങ്ങളും, അശ്വാംഗദ ചരിതം, വിജയോദയം എന്നീ മഹാകാവ്യങ്ങളും മററും എഴുതിയ പന്തളം കേരളവർമ്മത്തമ്പുരാൻ പണ്ടത്തെ മഹാകവികളുടെ കൂട്ടത്തിൽ ശ്രദ്ധേയനാണു്. "കവനകൗമുദി" എന്ന പേരെടുത്ത പദ്യമാസിക ഇദ്ദേഹത്തിന്റേതായിരുന്നു. പന്തളം കൃഷ്ണവാര്യർ, പന്തളം

രാഘവവമ്മ തുടങ്ങിയവരും നല്ല കവികളായിരുന്നു. അയ്യപ്പനെക്കൊണ്ടുമാത്രമല്ല, കവികളെക്കൊണ്ടും കേരളീയരുടെ ഹൃദയം കവർന്നെടുത്ത നാടാണു് പന്തളം.

പന്തളം കവലയിലെ തിക്കും തിരക്കും ഭയങ്കരമാണു്. യാത്രക്കാരുടേയും വാഹനങ്ങളുടേയും ഒരു പ്രളയം എപ്പോഴും കാണാം.

തിരിച്ചു കോവിലകത്തുവന്നു ഊണുകഴിഞ്ഞു വിശ്രമിച്ചു. ആ പുളിശ്ശേരിക്കും മെഴുക്കുപുരട്ടിക്കും കണ്ണിമാങ്ങയ്ക്കുമെല്ലാം ഒരു പ്രത്യേക സ്വാദ് അനുഭവപ്പെട്ടു. ധർമ്മശാസ്താവിന്റെ തറവാട്ടിൽ നിന്നു് ലഭിച്ച ആ വിരുന്നു് ഒരിക്കലും മറക്കുകയില്ല

മൂന്നു മണിയോടെ ഞങ്ങൾ യാത്രപറഞ്ഞു് അമ്പലപ്പുഴയ്ക്കു പുറപ്പെട്ടു.

# 4. പാൽപ്പായസം

പാൽപ്പായസം, പാൽപ്പായസം, എന്ന വിളികൾ കേട്ടുകൊണ്ടാണു് ഞങ്ങൾ അമ്പലപ്പുഴ കവലയിൽ എത്തിയതു്. പന്തളത്തുനിന്നു് ഇങ്ങോട്ടുള്ള യാത്രയിൽ ഞങ്ങളൊന്നു ഭയന്നു. കാറും ഒരു ബസ്സുമായി കൂട്ടിയിടിച്ചു എന്നു കരുതി. ഡ്രൈവറുടെ സാമർത്ഥ്യംകൊണ്ടു് അപകടം ഒഴിവായെന്നു പറഞ്ഞാൽ മതിയല്ലോ.

പാൽപ്പായസത്തിന്റെ മധുരമായ വിളികൾ അടുത്തുവന്നു.

റെയിൽവേസ്റ്റേഷനുകളിലെ 'വടൈ കോഫി' വിളികളും, ബസ്സ്സ്റ്റാൻഡുകളിലെ 'സോഡാ നാരങ്ങാവെള്ളം' വിളികളും നാം ധാരാളം കേട്ടിട്ടുണ്ടു്. അവയോടു് വെറുപ്പും തോന്നിയിട്ടുണ്ടു്. എന്നാൽ ഇതങ്ങനെയല്ല. അമ്പലപ്പുഴ പാൽപ്പായസം, കൊട്ടാരക്കര ഗണപതിയുടെ ഉണ്ണിയപ്പം, പഴനിയിലെ പഞ്ചാമൃതം എന്നിവയുടെ മാധുര്യം, അനുഭവിച്ചവർക്കേ അറിഞ്ഞുകൂടൂ. അതുമാത്രമാണോ കാരണം! പല നൂറ്റാണ്ടുകളിലെ ഭക്തിയും വിശ്വാസവും ഇവയെ പൊതിഞ്ഞു നില്ക്കുന്നു. ഇവയുടെ ദിവ്യത്വം വെളിവാക്കുന്ന അനവധി ഐതിഹ്യങ്ങൾ നാം കേട്ടിട്ടുണ്ടു്.

മുടങ്ങാതെ നടന്നുവരുന്നതാണു് പാൽപ്പായസനിവേദ്യം. ഇതു് തുടങ്ങിയിട്ടു് എത്രകൊല്ലമായി എന്നു് അറിവില്ല. ചെമ്പകശ്ശേരി രാജാക്കന്മാർ ഭരണം തുടങ്ങിയ നാൾ മുതൽ ഇതുണ്ടായിരുന്നു എന്നതിനു് രേഖയുണ്ടു്. ദിവസം മൂന്നുപറ അരിയും മുപ്പത്താറുപറ പാലുമാണു് പായസത്തിനു വേണ്ടതു്. അമ്പലപ്പുഴ വയ്ക്കുന്ന ഈ പാൽപ്പായസത്തിന്റെ സ്വാദു് ഒന്നു പ്രത്യേക

മാണ്. ആ വെള്ളോട്ട വാർപ്പിന് തന്നെ എന്തോ വിശേഷമുണ്ടത്രേ.

ഞങ്ങൾ പായസക്കച്ചവടക്കാരനായ ഒരുത്തനിൽനിന്ന് ഓരോ ഗ്ലാസ്സ് പായസം വാങ്ങി കടിച്ചു. തൽക്കാലം വിശപ്പും ദാഹവും ഒന്നു ശമിച്ചു.

"സാക്ഷാൽ അമ്പലപ്പുഴ പാൽപ്പായസം തന്നെയാണോ ഇതു?"

മധു നെററി ചുളിച്ചുകൊണ്ടു ചോദിച്ചു.

"അല്ല; ആ പേരിൽ കച്ചവടക്കാർ കൊണ്ടുനടന്നു വില്ക്കുന്ന സാധനം."—ഞാൻ പറഞ്ഞു.

ചെമ്പകശ്ശേരിയിലെ പഴയ 'ഗോകുല'ങ്ങളെപ്പററി ഞാൻ ഓർത്തു. അമ്പലത്തിലേയ്ക്കു പാൽകൊടുക്കേണ്ടതിന്നുമാത്രം മന്നൂറിൽപ്പരം വീട്ടുകാർ. എല്ലാ വീടുകളിലും തൊഴുത്തുനിറയെ പശുക്കൾ. ദിവസവും സദ്യയ്ക്കു കൊട്ടാരത്തിലേയ്ക്കു തൈരും മോരും നെയ്യും എത്തിച്ചുകൊടുക്കേണ്ടതു് ആ വീട്ടുകാർതന്നെ.

ഇന്നത്തെ അമ്പലപ്പുഴയും അതിനോടു ചേർന്ന പ്രദേശങ്ങളും പഴയ ചെമ്പകശ്ശേരി രാജ്യത്തിൽ ഉൾപ്പെട്ടവയായിരുന്നു. സാഹിത്യത്തിലും ചരിത്രത്തിലും പേരുകേട്ടതാണു് ഈ രാജ്യം, അവിടത്തെ ഓരോ മണൽത്തരിക്കും കഥകൾ പറയാനുണ്ടാകും. "ദേവനാരായണൻ" എന്നു് സ്ഥാനപ്പേരുള്ള ഒരു നമ്പൂതിരിയായിരുന്നു ഈ രാജ്യത്തിന്റെ സ്ഥാപകൻ.

ചെമ്പകനാട്ടിന്നലങ്കാര ഭൂതനാം

തമ്പുരാൻ ദേവനാരായണസ്വാമി" എന്നു് കുഞ്ചൻനമ്പ്യാർ സ്തുതിക്കുന്നതു് അദ്ദേഹത്തിന്റെ സമകാലികനായിരുന്ന ചെമ്പകശ്ശേരി രാജാവിനെയാണു്.

പ്രകൃതിവിലാസത്തിന്റെ സൂത്രരംഗമായിരുന്നു ഈ പ്രദേശം. എവിടെയും പുഞ്ചപ്പാടങ്ങളും തെങ്ങിൻതോപ്പുകളും. പരാക്രമികളായ ജനങ്ങൾ. ഐശ്വര്യം നിറഞ്ഞ ഭവനങ്ങൾ. കൂത്തും പാഠകവും തുള്ളലും കൊണ്ടു സന്തോഷം നിറഞ്ഞ രാത്രികൾ.

രാജവാഴ്ചക്കാലത്തെ ഓർമ്മിപ്പിക്കാൻ ശ്രീകൃഷ്ണസ്വാമിക്ഷേത്രമേ ഇപ്പോൾ ഇവിടെ ഉള്ളൂ. കൊട്ടാരങ്ങളും കോവിലകങ്ങളുമെല്ലാം മാർത്താണ്ഡവർമ്മയുടെ ആക്രമണത്തോടെ മണ്ണടിഞ്ഞുപോയി. മന്ത്രിയായിരുന്ന തെക്കേടത്തു ഭട്ടതിരിയുടെ ചതി നിമിത്തമാണു് ചെമ്പകശ്ശേരിക്കു തോൽവി പറ്റിയതെന്നു് പറയപ്പെടുന്നു. തിരുവിതാംകൂർ സൈന്യം കൊട്ടാരം വളഞ്ഞപ്പോഴും, അതൊന്നുമറിയാതെ ചെമ്പകശ്ശേരിത്തമ്പുരാൻ ചതുരംഗം വെച്ചുകൊണ്ടിരിക്കയായിരുന്നുപോലും.

രാജവാഴ്ചക്കാലത്തെ പേരുകേട്ട പല നമ്പൂതിരികുടുംബങ്ങളും ഇന്നും നല്ലനിലയിൽ കഴിയുന്നുണ്ടു്. പുത്തൂർ, ചാലയിൽ, നമഠത്തിൽ തുടങ്ങിയ നായർത്തറവാടുകളും കീർത്തികേട്ടവയാണു്.

അമ്പലപ്പുഴക്ഷേത്രം നില്ക്കുന്ന പ്രദേശം പണ്ടു പുഞ്ചപ്പാടങ്ങളും തോടുകളുമായിരുന്നു എന്നും ചെമ്പകശ്ശേരി രാജാക്കന്മാർ നികത്തി എടുത്തതാണെന്നും പഴമക്കാർ പറയുന്നു. ഭൂമിയുടെ കിടപ്പു് കണ്ടാൽ, അതു് വാസ്തവമെന്നു് തോന്നും. ചെമ്പകശ്ശേരിയുടെ തലസ്ഥാനം 'പുറക്കാടു്' ആയിരുന്നു. പോർട്ടുഗീസുകാർ ചെമ്പകശ്ശേരിയുമായി പിണങ്ങി പുറക്കാടു് ആക്രമിച്ചതായി ചരിത്രത്തിലുണ്ടു്. ആ പ്രദേശത്തെ പതിനായിരക്കണക്കിനു് തെങ്ങുകൾ വെട്ടി നശിപ്പിച്ചാണു് അവർ വൈരാഗ്യം തീർത്തതു്!

അമ്പലപ്പുഴയുടെ കടൽത്തീരങ്ങൾ കൂടക്കൂടെ കടൽ വിഴുങ്ങാറുണ്ടു്. തോട്ടപ്പള്ളി മുതൽ ചേർത്തലവരെ ഈ ആക്രമണങ്ങൾ വളരെ ക്രൂരമാണെന്നു് നാട്ടുകാർ പറഞ്ഞു. “കടലാക്രമണം” പത്രങ്ങളിൽ വായിച്ചുള്ള അറിവേ ഞങ്ങൾക്കുണ്ടായിരുന്നുള്ളു. അതൊന്നു നേരിട്ടു കാണാനായി ഞങ്ങൾ പുറക്കാട്ടേയ്ക്കു പോയി. അവിടെക്കണ്ട കാഴ്ചകൾ ആർക്കും നടുക്കമുണ്ടാക്കുന്നവയായിരുന്നു. നിരവധി മുക്കുവക്കുടിലുകൾ വീണുപോയിരിക്കുന്നു. [illegible] വയലുണ്ടായിരുന്ന ഉപ്പുചിറവരെ കടൽ കവർന്നെടുത്തു. തഴച്ചുവളർന്നു നിന്നിരുന്ന തെങ്ങുകൾപോലും പിഴുതുമറിഞ്ഞുകിടക്കുന്നു. തകർന്നുകിടക്കുന്ന കുടിലുകളിലേയ്ക്കു നോക്കി കണ്ണീരൊഴുക്കിക്കൊണ്ടിരിക്കുന്ന സ്ത്രീകളേയും കുട്ടികളേയും അവിടെ കണ്ടു. എല്ലാ കൊല്ലവും അമ്പലപ്പുഴയ്ക്കു് ഈ ആപത്തുണ്ടാകാറുണ്ടു്. കിഴക്കൻ പ്രദേശങ്ങളിൽ വെള്ളപ്പൊക്കംകൊണ്ടുള്ള കെടുതികൾ; തീരപ്രദേശങ്ങളിൽ കടലാക്രമണംകൊണ്ടുള്ള നാശങ്ങൾ.

കടലാക്രമണം തടയാനായി ഗവണ്മെൻറു് അവിടെ കരിങ്കൽച്ചിറ നിർമ്മിച്ചു. ഉരുക്കൻ കരിങ്കല്ലുകൾ കൊണ്ടുവന്നു് മതിൽപോലെ അട്ടിവെച്ചു. തിരമാലകൾ അവയെ വിഴുങ്ങിക്കളഞ്ഞു. ലക്ഷക്കണക്കിനു് ഉറുപ്പിക വെള്ളത്തിലായി. വീണ്ടും പിറകോട്ടു മാറി പുതിയ കൽച്ചിറ ഉണ്ടാക്കി. അതും കടലെടുത്തു. കടലും മനുഷ്യനും തമ്മിലുള്ള സമരം ഇപ്പോഴും അവിടെ നടന്നുകൊണ്ടിരിക്കയാണു്.

“ഒരു രാത്രിപോലും സമാധാനത്തോടെ ഉറങ്ങാൻ കഴിയില്ല”—കുടിലിൽ കഴിയുന്ന സാധുക്കൾ തങ്ങളുടെ കഷ്ടപ്പാടുകൾ പറയാൻ തുടങ്ങി. ‘രാവും പകലും തിരകളോടു് മല്ലടിച്ചാലേ വിശപ്പുമാററാൻ വകകിട്ടൂ. അതും കൊണ്ടു് കരയ്ക്കു കയറിവരുമ്പോൾ കിടപ്പാടം കാണുകയില്ല” കരളലിയിക്കുന്ന കഥകൾ !

അമ്പലപ്പുഴ കരുമാടിക്കുട്ടനെപ്പററി പണ്ടു് എവിടെയോ വായിച്ച ഓർമ്മയുണ്ടായിരുന്നു. ഒരു വിദ്യാർത്ഥി സുഹൃത്തിനെയുംകൂട്ടി ഞങ്ങൾ കരുമാടിയിൽ എത്തി. കൊല്ലം—ആലപ്പുഴ കനാൽ (തോടു്) കടന്നുപോകുന്നതു് അതിലെയാണു്. ചുററുപാടും ഒന്നാന്തരം കൃഷിഭൂമികൾ. അവടെയൊരു ചെറിയ പാലമുണ്ടു്; കരുമാടിപ്പാലം. പാലത്തിൽനിന്നു് അല്പമകലെ 'കാമപുരം' എന്നൊരു അമ്പലമുണ്ടു്. അതിനടുത്തു്, പാടത്തിന്റെ പടിഞ്ഞാറെകരയിൽ, തോട്ടുവക്കത്തായിരുന്നു കരുമാടിക്കുട്ടന്റെ വിഗ്രഹം;—ഉയൎന്ന പീഠത്തിലിരിക്കുന്ന കട്ടം കറുപ്പുനിറമുള്ള കരിങ്കൽ വിഗ്രഹം. മുഖത്തിന്റെ ഒരു ഭാഗം അല്പം അടൎന്നുപോയിട്ടുണ്ടു്. മദമിളകിയ ഒരാന കുത്തിപ്പൊട്ടിച്ചതാണെന്നാണു് കേഴ്വി. കരുമാടിക്കുട്ടനെ ഇപ്പോഴത്തെ മണ്ഡപത്തിൽ പ്രതിഷ്ഠിച്ചിട്ടു് അധികം കാലമായില്ല. നൂററാണ്ടുകളായി മഴയും മഞ്ഞും വെയിലുമേററുകൊണ്ടു് 'കുട്ടൻ' വയലിൽ കഴിയുകയായിരുന്നു. കനാലിൽകൂടി ബോട്ടിൽ സഞ്ചരിക്കുന്നവരെ അനുഗ്രഹിച്ചുകൊണ്ടും ചിലക്കു് രാത്രിയിൽ ഭയമുളവാക്കിക്കൊണ്ടും. കരുമാടിക്കുട്ടനെപ്പററി പല കഥകളും ഇവിടെ പ്രചാരത്തിലുണ്ടു്. ഇതു് ശ്രീബുദ്ധന്റെ വിഗ്രഹമാണെന്നാണു് ചരിത്രപണ്ഡിതന്മാരുടെ അഭിപ്രായം.

അമ്പലപ്പുഴ എന്നു കേട്ടാൽ ആദ്യം നാം ഓൎക്കുക കുഞ്ചൻനമ്പ്യാരെക്കുറിച്ചായിരിക്കും. ആ മഹാകവിയുടെ ജീവിതം മുക്കാലും അമ്പലപ്പുഴയിലാണു് കഴിച്ചുകൂട്ടിയതു്. ചെമ്പകശ്ശേരി രാജ്യം പിടിച്ചടക്കിയപ്പോൾ മാൎത്താണ്ഡവൎമ്മ കുഞ്ചൻനമ്പ്യാരെക്കൂടി തിരുവനന്തപുരത്തേയ്ക്കുകൊണ്ടുപോയി. കുറച്ചുകാലം നമ്പ്യാർ അവിടെകഴിഞ്ഞു. ഉണ്ണായി വാരൃരും രാമപുരത്തു വാരൃരും മററും അന്നു് അവിടെ ഉണ്ടായിരുന്നു. ഏതോ കാരണങ്ങളാൽ തിരുവനന്തപുരത്തെ താമസം ഒടുവിൽ നമ്പ്യാൎക്കു

മടുത്തു. മഹാരാജാവിന്റെ അനുവാദംവാങ്ങി വീണ്ടും അമ്പലപ്പുഴയ്ക്കുപോന്നു. നമ്പ്യാർക്ക് അവിടെയൊരു വീടും പറമ്പും 'അഞ്ചുകാലും കോപ്പും അത്താഴിപാൽപ്പായസവും' മഹാരാജാവ് അനുവദിച്ചുകൊടുത്തു. അമ്പലത്തിന് തൊട്ടുകിഴക്ക് 'നമ്പ്യാർമഠം' എന്ന പറമ്പിലായിരുന്നു ആ മഹാകവിയുടെ വീട്. ഞങ്ങൾ ആ പറമ്പിലേയ്ക്കു ചെന്നു. അദ്ദേഹം താമസിച്ചിരുന്ന ആ പഴയ മൺകുടിൽ അവിടെയെങ്ങാനുമുണ്ടോ എന്നറിയാനായിരുന്നു ഞങ്ങൾക്ക് ആഗ്രഹം. പക്ഷെ നിരാശയാണുണ്ടായത്. പുതിയ മനോഹരമായ ഒരു കെട്ടിടം അവിടെ തലയർത്തി നില്ക്കുന്നു. കേരളസർക്കാർ പണികഴിപ്പിച്ച 'കുഞ്ചൻ സ്മാരകം' ആണ് അതു്.

ആ പറമ്പിൽ നില്ക്കുമ്പോൾ നമ്പ്യാരെപ്പറ്റിയുള്ള അനുസ്മരണകൾ എന്റെ മനസ്സിലേയ്ക്കു തള്ളിക്കയറിവന്നു. 'തുള്ളൽപ്പാട്ടുക'ളുടെ ഉത്ഭവം അമ്പലപ്പുഴവച്ചാണു്. ചാക്യാരോട് പിണങ്ങി, നമ്പ്യാർ ഒററ രാത്രികൊണ്ട് കല്യാണസൗഗന്ധികം തുള്ളൽ നിർമ്മിച്ചു. വേഷങ്ങളുമുണ്ടാക്കി. പിറേറന്നു സന്ധ്യയ്ക്ക്, ചാക്യാർ വടക്കെ ആൽത്തറയ്ക്കൽ 'കൂത്തു്' ആരംഭിച്ചപ്പോൾ നമ്പ്യാർ തെക്കെ ആൽത്തറയിൽ കയറി 'തുള്ളൽ' തുടങ്ങി. അതൊരു പുതിയ കലാപ്രസ്ഥാനമായിരുന്നു. നമ്പ്യാരുടെ തുറന്നടിച്ച വിമർശനങ്ങളും, കുടുകുടെ ചിരിപ്പിക്കുന്ന നേരംപോക്കുകളും, മനോഹരമായ വർണ്ണനകളും എല്ലാം ജനങ്ങൾക്ക് ഏററവും ഇഷ്ടപ്പെട്ടു. തുടർന്ന് അദ്ദേഹം അമ്പലപ്പുഴവച്ച് അനേകം തുള്ളലുകൾ എഴുതി അരങ്ങേറി. അങ്ങനെ, തുള്ളൽപ്പാട്ടുകളുടെ ജന്മഭൂമി എന്ന കീർത്തി അമ്പലപ്പുഴയ്ക്കു കിട്ടി.

കലയിലും സാഹിത്യത്തിലും അമ്പലപ്പുഴയുടെ കീർത്തി ഇന്നും മങ്ങിയിട്ടില്ല. ഗുരുകുഞ്ചുക്കുറുപ്പ്, ഗുരുഗോപിനാഥ് തുട

ങ്ങിയ കഥകളിയാചാര്യന്മാർ; പ്രസിദ്ധനാഗസ്വര വിദ്വാന്മാരായ പണിക്കർ സഹോദരന്മാർ; സാഹിത്യപഞ്ചാനനൻ പി. കെ. നാരായണപിള്ള, തകഴി ശിവശങ്കരപ്പിള്ള, സർദാർ കെ. എം. പണിക്കർ, പി. കെ. പരമേശ്വരൻ നായർ തുടങ്ങിയ സാഹിത്യനായകന്മാർ, ഇവരെല്ലാം അമ്പലപ്പുഴയ്ക്കു അഭിമാനിക്കത്തക്ക സന്താനങ്ങളാണ്.

'പതിനെട്ടടവും പഠിച്ച പണിക്കര'ന്മാരുടെയും 'ഓണമ്പള്ളിനായരു'ടെയും മറവും തന്ത്രത്തിൽ പണ്ടു ഇവിടെ വച്ചു നടന്നിരുന്ന യുദ്ധപരിശീലനത്തിന്റെ ഓർമ്മയെ നിലനിർത്തുന്ന ചടങ്ങാണ് 'അമ്പലപ്പുഴ വേലകളി'. ഉത്സവകാലത്ത് അമ്പലത്തിൽ വെച്ചാണ് ഇതു് നടത്തുക. അരയും തലയും മുറുക്കി, വാളും പരിചയമേന്തി, പടയാളികൾ അണിനിരന്നു നിന്ന്, ഓതിരവും കടകവും വെട്ടുന്നതു കാണേണ്ട ഒരു കാഴ്ച തന്നെ.

ഞങ്ങൾ തിരിച്ചു കവലയിലേയ്ക്കു വരുമ്പോൾ ഹരിക്കു ഒരു സംശയം: "പാൽപ്പായസത്തിന്റെ നാട്ടിൽ പട്ടിണി കിടക്കുന്നവരുമുണ്ടോ ?"

"തീർച്ചയായും—" മധു പറഞ്ഞു. "അമ്പലപ്പുഴയുടെ ആ മുഖങ്ങൾ നാം കണ്ടില്ല."

നാല് മണിയോടെ ഞങ്ങൾ തൃക്കാക്കരയ്ക്കു പുറപ്പെട്ടു.

# 5, തൃക്കാക്കര

ചരിത്രം കിനാവു കാണുന്ന തൃക്കാക്കരയിൽ ഓണത്തപ്പന്റെ നാട്ടിൽ ഇരുന്നുകൊണ്ടാണു് ഞാൻ ഈ കത്തെഴുതുന്നതു്.

ഇന്നലെ വൈകീട്ടു് ഞങ്ങൾ ഇവിടെ എത്തി. ഇങ്ങോട്ടുള്ള യാത്ര ഉന്മേഷകരമായിരുന്നു. പ്രശാന്തമായ നാട്ടിൻപുറങ്ങളും തിരക്കുപിടിച്ച നഗരങ്ങളും പിന്നിട്ടാണു് ഇവിടെ വന്നുചേർന്നതു്. രാത്രി ഒരു സുഹൃത്തിന്റെ കൂടെ കഴിച്ചു.

“മാവേലി നാടുവാണീടും കാലം

മാനുഷരെല്ലാരുമൊന്നുപോലെ” എന്ന പാട്ടു് നീ പാടാറുള്ളതാണല്ലോ. പൊന്നിൻ ചിങ്ങമാസത്തിലെ തിരുവോണക്കാലത്തു് കേരളീയരുടെ കാതുകളെ കുളിർപ്പിക്കുന്നതാണു് ആ ഗാനം. കുളിച്ചു കുറികളുമിട്ടു്, സദ്യയുണ്ടു്, കോടിയുടുത്തു് പെൺകിടാങ്ങൾ ഊഞ്ഞാലിനു ചുറ്റും വന്നുകൂടുന്നു. ഓണപ്പാട്ടുകൾ ഓരോന്നായി ഒഴുകാൻ തുടങ്ങുന്നു.

“എങ്ങുന്നു വന്നു കിളിക്കിടാവേ ?”
“തൃക്കാക്കര നിന്നു വന്നു ഞാനും”
“തൃക്കാക്കരെ എന്തു വാർത്തയുണ്ടു് ?”

എന്നിങ്ങനെ ചോദ്യോത്തര രൂപത്തിൽ, തൃക്കാക്കരയിലെ വിശേഷങ്ങൾ വർണ്ണിക്കുന്ന പാട്ടും അക്കൂട്ടത്തിലുണ്ടു്. മഹാബലിയുടെയും തൃക്കാക്കരയപ്പന്റെയും കഥകൾ കേട്ടാണു് നാം വളരുന്നതു്. സമൃദ്ധിയുടെ ഈ ഗാനങ്ങൾ ഓണക്കാലത്തു് ഏതു കുഗ്രാമത്തിന്റെ കോണിലും ഇന്നും മുഴങ്ങി നിൽക്കുന്നു.

നമ്മുടെ നാട്ടിൽ ഓണക്കാലത്ത് അത്തപ്പൂവിടൽ എന്നൊരു ചടങ്ങുണ്ടല്ലോ. നടുമുററത്ത് ചാണകം മെഴുകി, മണ്ണുകൊണ്ടു് ഓണത്തപ്പന്റെ ഒരു ബിംബമുണ്ടാക്കിവെയ്ക്കും, എന്നിട്ട് അത്തം മുതൽ പത്തുദിവസം പൂവിട്ടു പൂജിക്കും. പ്രഭാതത്തിൽ പൂക്കൂടകളുമായി കുട്ടികൾ ഓട്ടമാരംഭിക്കുന്നതുകാണാം. നിറമുള്ള പലതരം പൂക്കൾ പറിച്ചുകൊണ്ടുവരും. എല്ലാവരുംകൂടി ഓണത്തപ്പന് വട്ടമിട്ടിരുന്ന് മനോഹരങ്ങളായ പൂക്കളങ്ങൾ നിർമ്മിക്കും. ഈ പൂക്കളങ്ങൾ മോടിപിടിപ്പിക്കുന്നതിൽ നമ്മുടെ കുട്ടികൾ മത്സരിക്കുക പതിവാണ്. മററു വീടുകളിൽ ഉള്ളതിനെക്കാൾ മനോഹരമാക്കിത്തീർക്കണം സ്വന്തം പൂക്കളം. ഇതാണ് എല്ലാവരുടെയും ആഗ്രഹം. പൂക്കളും ശിശുക്കളും ചേർന്നുള്ള ഈ കലാമത്സരം ഓണത്തിന്റെ മാധുര്യം വർദ്ധിപ്പിക്കുന്നു.

തൃക്കാക്കരയപ്പന്റെ അമ്പലത്തിനു മുന്നിൽ ഓണക്കാലത്തു് നടത്തുന്ന പ്രധാന ചടങ്ങാണ് ഈ പൂവിടൽ. അവിടെ പോകാൻ സാധിക്കാത്തവർ അവനവന്റെ വീട്ടിൽവച്ച് നടത്തുകയാണ്.

ഓണപ്പൂക്കൾ ഇറുത്തുകൊണ്ടുവരാൻ പറയുമ്പോൾ നമ്മുടെ അജയനും മിനിയും നിന്നെ ചോദ്യങ്ങൾകൊണ്ട് വിഷമിപ്പിക്കുന്ന രംഗങ്ങൾ ഓർക്കുന്നുവോ ? ഈ മാവേലി ആരാണ് ? അയാൾ നമ്മുടെ വീട്ടിലും വരുമോ ? തൃക്കാക്കരയപ്പൻ അമ്മിക്കുഴവിപോലാണോ ഇരിക്കുന്നതു് ? ഇങ്ങനെ എത്ര എത്ര ചോദ്യങ്ങൾ !

എറണാകുളം നഗരത്തിൽ നിന്ന് ഏഴെട്ടു കിലോമിററർ കിഴക്കുമാറി കിടക്കുന്ന വിസ്തൃതമായ ഒരു ഗ്രാമമാണ് തൃക്കാക്കര. പ്രകൃതിദേവി ഈ നാടിനെ അകമഴിഞ്ഞു അനുഗ്രഹിച്ചിരിക്കുന്നു. തൃക്കാക്കരയുടെ കേന്ദ്രമായ 'പാട്ടുപുരയ്ക്കൽ' മൈതാനത്തിൽനിന്ന് ചുററും നോക്കുമ്പോൾ കാണുന്ന കാഴ്ച മറക്കാൻ

പ്രയാസം. പച്ചപ്പട്ടു പുതച്ച കുന്നിൻപുറങ്ങൾ. ഫലവൃക്ഷങ്ങൾ വളർന്നു നിൽക്കുന്ന താഴ്‌വരകൾ. നീണ്ടുപരന്നു കിടക്കുന്ന പച്ചനെൽപ്പാടങ്ങൾ.

ശാന്തിയും ഐശ്വര്യവും നിറഞ്ഞു നിൽക്കുന്ന ഒരു തനി കേരളീയ ഗ്രാമമാണു് തൃക്കാക്കര. ചരിത്രവും ഐതിഹ്യങ്ങളും കെട്ടുപിണഞ്ഞു കിടക്കുന്ന ഒരു പുരാതന ഗ്രാമം.

പല നൂററാണ്ടുകാലത്തെ അജ്ഞാതവാസത്തിനുശേഷം തൃക്കാക്കര ഇപ്പോൾ ഉയിർത്തെഴുന്നേററിരിക്കയാണു്. ആധുനികമായ എല്ലാ സുഖസൗകര്യങ്ങളും ഇന്നു് ഇവിടെ ഉണ്ടായിട്ടുണ്ടു്. എല്ലാ മുക്കിലും മൂലയിലും നല്ല റോഡുകൾ. എവിടെയും വൈദ്യുതവിളക്കുകൾ. ഉന്നത വിദ്യാസ്ഥാപനങ്ങൾ, വായനശാലകൾ വ്യവസായശാലകൾ. ഗവണ്മെൻറു മന്ദിരങ്ങൾ, കടകമ്പോളങ്ങൾ.

'ഭാരതമാതാ' കോളേജും കൊച്ചി സർവ്വകലാശാലയുടെ ഉന്നക്കൻ കെട്ടിടങ്ങളും തൃക്കാക്കര അമ്പലത്തിനു് അടുക്കൽ തന്നെ. അല്പമകലെ എച്ച്. എം. ടി. യുടെ ഗംഭീരമായ എടുപ്പുകൾ തലയുയർത്തി നില്ക്കുന്നു. എറണാകുളം നഗരം തൃക്കാക്കരയിലേയ്ക്കു നീങ്ങിക്കൊണ്ടിരിക്കയാണിപ്പോൾ. സിവിൽലൈൻസ്, എൻ. ജി. ഓ. ക്വാർട്ടേഴ്സ് മുതലായവ തൃക്കാക്കരയാണു് പണികഴിപ്പിക്കുന്നതു്.

'പാട്ടുപുരയ്ക്കൽ' മൈതാനത്തിൽനിന്നു് [illegible] [illegible]ത്തപ്പന്റെ അമ്പലത്തിലേയ്ക്കു് പോയി. ചിന്തകൾ വീണ്ടും പഴയ കാലങ്ങളിലേയ്ക്കു ചിറകടിച്ചുപോയി.

'തൃക്കാക്കര' എന്ന പേരുണ്ടായതെങ്ങനെ എന്നറിയാമോ? ഇതിന്റെ പണ്ടത്തെ പേരു് "കാൽക്കരൈ" എന്നായിരുന്നു.

ത്രിവിക്രമന്റെ (വാമനനായി അവതരിച്ച വിഷ്ണു) സ്മരണയ്ക്കായി ഷ്ഠിക്കപ്പെട്ടതു് "തിരുകാൽകരൈ" എന്നു് വിളിക്കാനാരംഭിച്ചു. കാലക്രമേണ അതു് രൂപാന്തരപ്പെട്ടു് തൃക്കാക്കര എന്നായി പഴയ തമിഴ് സാഹിത്യഗ്രന്ഥങ്ങളിൽ 'തിരുകാൽകരൈ' എന്ന പേരു കാണാം. കേരളത്തിലെ പതിമൂന്നു് 'ദിവ്യദേശ'ങ്ങളിൽ ഒന്നായിരുന്നു ഇതെന്നു് ചരിത്രകാരന്മാർ പറയുന്നു. പെരുമാക്കന്മാരുടെ കീഴിൽ, 'കാൽകരൈ' രാജാക്കന്മാർ ഇവിടം ഭരിച്ചിരുന്നു എന്നതിനു് തെളിവുകളുണ്ടു്. ഇവരുടെയും പെരുമാക്കന്മാരുടെയും ശിലാശാസനങ്ങൾ തൃക്കാക്കര അമ്പലത്തിലുള്ളതു് ഞങ്ങളും കയറികണ്ടു.

ഇപ്പോൾ നമ്മുടെ നാട്ടിലൊക്കെ അഞ്ചുദിവസമേ ഓണം ആഘോഷിക്കാറുള്ളു എന്നു്നിനക്കറിയാമല്ലോ. എന്നാൽ പണ്ടു് ഓണക്കാലത്തു് 28 ദിവസത്തെ ആഘോഷങ്ങളുണ്ടായിരുന്നു. അത്തം മുതൽ പത്തു ദിവസം വളരെ പ്രധാനമായിരുന്നു. കേരളത്തിലെ എല്ലാ രാജാക്കന്മാരും പെരുമാളും തൃക്കാക്കര എഴുന്നള്ളിയിരുന്നാണു് പണ്ടു് ഓണം ആഘോഷിക്കാറുള്ളതു്. കൊച്ചിത്തമ്പുരാൻ അത്തംനാളിൽ തൃക്കാക്കരയ്ക്കു പുറപ്പെടുന്ന ആഘോഷമാണു് ഇന്നും അത്തച്ചമയം എന്ന പേരിൽ അറിയപ്പെടുന്നതു്. 28 ഓണം 10 ഓണമായി ചുരുങ്ങി. പിന്നീടു് അതു് അഞ്ചായി. ചിലേടത്തു് മൂന്നു ഓണമേ ഉള്ളൂ. തിരുവോണം, അവിട്ടം, ചതയം. പഴയ ചടങ്ങു് മറക്കാതിരിക്കാനായി ഇരുപത്തെട്ടാം ഓണംകൂടി കൊണ്ടാടുന്നവരും നാട്ടിൻപുറങ്ങളിലുണ്ടു്. കൃഷിത്തൊഴിലാളികൾ അന്നു് പണിക്കു പോകയില്ല. ഓണംപോലെ അന്നും സദ്യയുണ്ടായിരിക്കും.

നമ്മുടെ ഉത്സവങ്ങളും ആഘോഷങ്ങളും ചുരുങ്ങിച്ചുരുങ്ങി വരികയാണു്. പലതും ഇല്ലാതാവുന്നുമുണ്ടു്. ആനിൽ വല്ലപ്പോഴുമൊക്കെ ആനന്ദിക്കാനുള്ള കുറെ ദിവസങ്ങൾ ഉണ്ടായിരിക്കേ

ണ്ടതാണു്. ഒരു പിറന്നാൾ മറന്നുപോയാൽ നമ്മുടെ മിനിക്കു് എന്തു പരാതിയും ദുഃഖവുമാണു്.

ഞങ്ങൾ അമ്പലം ചുററിനടന്നു കണ്ടു. വാമനമൂർത്തിയാണു് പ്രതിഷ്ഠ. പണ്ടു് ഇവിടെ 28 ദേവന്മാരും 28 കിണറുകളും ഉണ്ടായിരുന്നു എന്നാണു് കേഴ്‌വി. ഇപ്പോൾ എട്ടു ശ്രീകോവിലുകളും നാലഞ്ചു കിണറുകളുമേ ഉള്ളൂ. തൃക്കാക്കരയപ്പന്റെ വകയായി പണ്ടു അമ്പത്തിയാറു് ആനകളുണ്ടായിരുന്നുവത്രെ. ഇവയെ എല്ലാം നെററിപ്പട്ടമണിയിച്ചു നിരത്തിനിർത്തി ആലവട്ടം, വെഞ്ചാമരം, മുത്തുക്കുട എന്നിവ പിടിച്ചുകൊണ്ടു്, എഴുന്നെള്ളിക്കുന്നതു് ഓണക്കാലത്തെ ഒരു പ്രധാന കാഴ്ചയായിരുന്നു.

ക്ഷേത്രത്തിനോടു് തൊട്ടടുത്തു് മുന്നിൽ കൂടുതൽ ഹെക്ടാർ വിസ്താരമുള്ള "ദാനോദകപ്പൊയ്ക"യുണ്ടു്. ഒടുക്കത്തെ ചേരമാൻ പെരുമാൾ കേരളത്തെ തന്റെ മക്കൾക്കും മരുമക്കൾക്കുമായി ഭാഗിച്ചുകൊടുത്തതു് ഈ പൊയ്കയുടെ തീരത്തുവച്ചായിരുന്നു എന്നാണു് ഐതിഹ്യം. 'ദാന'ത്തിനായി 'ഉദകം'(ജലം) കോരിയെടുത്തകുളമായതുകൊണ്ടാണു് അതിനു് 'ദാനോദകപ്പൊയ്ക' എന്നു് പേരുണ്ടായതു്. ആ വിശാലമായ ചിറയുടെ കല്പടവുകളിൽ നിന്നപ്പോൾ ഞങ്ങളുടെ ഹൃദയം നൊന്തു. ഒന്നായിരുന്ന കേരളം തുണ്ടുതുണ്ടായി അധഃപതിക്കാനിടയാക്കിയ ദാനം അവിടെ വച്ചാണു് നടന്നതു്. ആ പടിക്കല്ലുകളിൽപ്പോലും കണ്ണീരിന്റെ നനവു് ഉണ്ടായിരുന്നോ എന്നു് സംശയം. എന്തായാലും, നാടിന്റെ ഐക്യം തകർത്തിട്ടു് മതംമാറി മക്കത്തേയ്ക്കോ, ഉടലോടെ സ്വർഗ്ഗത്തേയ്ക്കോ പോയ ആ പെരുമാളിനെ നമുക്കു മറക്കാൻ കഴികയില്ല

മഹാഭാരതത്തിൽ ഒരു 'അരക്കില്ല'ത്തിന്റെ കഥയുള്ളതു് ഓർക്കുമല്ലോ. കൗരവന്മാർ കോലരക്കുകൊണ്ടു് സുന്ദരമായ ഒരു മാളിക പണിയിച്ചു. പാണ്ഡവന്മാരെ അവിടെ താമസിപ്പിച്ചു.

രാത്രി അരക്കില്ലത്തിനു് തീ വച്ചു. പക്ഷേ പാണ്ഡവന്മാർ ഗുഹാമാർഗ്ഗത്തിലൂടെ രക്ഷപ്പെട്ടു. ഇതാണു് കഥ. ഈ അരക്കില്ലം തൃക്കാക്കരയിൽ ഉണ്ടെന്നു് കേൾക്കുമ്പോൾ നിനക്കു് അത്ഭുതം തോന്നിയേക്കും. ഒരു പഞ്ചായത്തു് ജീവനക്കാരൻ ഉറപ്പായി പറഞ്ഞു, മഹാഭാരതത്തിലെ അരക്കില്ലം അവിടെ അടുത്തു് ഇപ്പോഴും കാണാമെന്നു്. അതു് കാണാനായി ഞങ്ങൾ അയാളോടൊപ്പം നടന്നു.

കുററിച്ചെടികളും പുല്ലും വളർന്നു കിടക്കുന്ന പറമ്പിലൂടെ കുറച്ചുദൂരം നടന്നാൽ ഒരു ഗുഹയിൽ എത്തും. ചതുരാകൃതിയിലുള്ള ആ ഗുഹയിലൂടെ ഒരു മനുഷ്യനു് നിവർന്നു് നടന്നു പോകാം. മുകൾത്തട്ടിൽനിന്നു് വെള്ളത്തുള്ളികൾ ഇററിററു വീഴുന്നുണ്ടു്. എവിടെനിന്നോ അല്പം വെളിച്ചവും അകത്തേയ്ക്കു കടന്നുവരുന്നുണ്ടു്. കാടുപിടിച്ചുകിടക്കുന്ന ഉയർന്നതറ, വെന്തുപോയ അരക്കില്ലത്തിന്റെ അടിത്തറയാണെന്നു് വഴികാട്ടി പറഞ്ഞു.

അരക്കില്ലത്തിൽനിന്നു് തിരിച്ചു നടക്കുമ്പോൾ ശ്രീകൃഷ്ണൻ നായർ പറഞ്ഞു: "ഏതോ ഒരു രാജാവു് ശത്രുക്കളിൽ നിന്നു് രക്ഷപ്പെടാനായി ഉണ്ടാക്കിയ ഗുഹാമാർഗ്ഗമായിരിക്കാം ഇതു്."

എന്റേയും അഭിപ്രായം അതായിരുന്നു.

ഹരിയും മധുവും ഇതിലൊന്നിലും ശ്രദ്ധിക്കാതെ തൃക്കാക്കരയിലെ പ്രകൃതി ഭംഗി ആസ്വദിക്കുകയായിരുന്നു. "ചങ്ങമ്പുഴക്കവിതയുടെ ഉറവിടം ഇതായിരിക്കാം" ഹരി അഭിപ്രായപ്പെട്ടു.

"ഇടപ്പള്ളി—ചങ്ങമ്പുഴയുടെ ജന്മദേശം—ഇതിനടുത്താണല്ലോ. 'രമണ'നിലെ ഗ്രാമസൗന്ദര്യം മുഴുവൻ തൃക്കാക്കരയിൽനിന്നു് പകർത്തിയതായിരിക്കണം" മധു പറഞ്ഞു. വിശപ്പിന്റെ കൂടുതൽ കൊണ്ടു് ചർച്ചക്കു് ആരും ഒരുമ്പെട്ടില്ല.

ഉച്ചഭക്ഷണം ഒരു ഹോട്ടലിൽനിന്ന് കഴിച്ചു. ഊണ് എറണാകുളത്തേക്കാൾ വളരെ ഭേദമെന്ന് തോന്നി. അല്പം വിശ്രമിച്ചു മതിയാക്കു എന്നായി സാഹിത്യകാരന്മാർ. നാലഞ്ചു ദിവസം തുടർച്ചയായി യാത്ര ചെയ്കയാൽ എല്ലാവരും ക്ഷീണിച്ചിരുന്നു.

യൂണിവേഴ്സിററി സെൻററിലെ ഒരുദ്യോഗസ്ഥൻ ഹരിയുടെ സഹപാഠി ആയിരുന്നു. അദ്ദേഹം വലിയൊരു കെട്ടിടം വാടകയ്ക്കു എടുത്ത് ഒററയ്ക്കു താമസമാണ്. രാത്രി അവിടെ തങ്ങി.

പിറേറന്ന് രാവിലെ ഞങ്ങൾ തൃക്കാക്കരയോട് യാത്ര പറഞ്ഞു. തിരിച്ചു പോകുമ്പോൾ ആ ദനോദകപ്പെട്ടുകളെ ഒന്നുകൂടി നോക്കാതിരിക്കാൻ കഴിഞ്ഞില്ല.

# 6. ശതാബ്ദങ്ങളുടെ ശവപ്പറമ്പിൽ

തൃക്കാക്കരെനിന്ന് ഞങ്ങൾ ഇന്നു രാവിലെ കൊടുങ്ങല്ലൂർ എത്തി. യാത്ര സുഖമായിരുന്നു. പുലർ വെളിച്ചത്തിൽ മുങ്ങിക്കുളിച്ചു നിൽക്കുന്ന പ്രകൃതി. ഉന്മേഷപ്രദമായ കുളിർകാററ് ഉള്ളതുകൊണ്ട് ഓണംപോലെ കഴിയുന്ന ഗ്രാമീണജനങ്ങൾ ഞങ്ങൾ പല നഗരങ്ങളും ഗ്രാമങ്ങളും പിന്നിട്ടു. അവധി കഴിഞ്ഞ് സ്കൂളുകൾ തുറക്കുന്ന ദിവസമാണ്. യൂണിഫോറമിട്ട് സഞ്ചിയുംതൂക്കി നിരത്തു നിറഞ്ഞുപോകുന്ന പിഞ്ചോമനകളെ വഴിക്കു പലെടത്തും കണ്ടു. ചിലേടത്ത് നിറങ്ങളുടെ ഒരു ഘോഷയാത്രയാണ്. ചിരിച്ചും കളിച്ചും കിന്നാരം പറഞ്ഞും പോകുന്ന ആ പുതിയ തലമുറയ്ക്ക് ഞങ്ങൾ നന്മ നേർന്നു. നാളത്തെ പൂക്കളാണ് അവർ. നാടിന്റെ സമ്പത്തും.

'കൊടുങ്ങല്ലൂർ ഭരണി' എന്ന് കേൾക്കാത്തവർ ചുരുക്കമായിരിക്കും. കൊടുങ്ങല്ലൂരമ്മയെ എല്ലാവർക്കും ഭയവും വിശ്വാസവുമാണ്. അമ്മ പ്രസാദിച്ചാൽ മസൂരി വരികയില്ലെന്നാണ് പണ്ടേയുള്ള വിശ്വാസം. കോപിച്ചാൽ നാടുമുഴുവൻ 'കുരുപിടിച്ച്' മുടിഞ്ഞുപോകും! മുൻപൊരിക്കൽ ഒരു പിച്ചക്കാരി കൊടുങ്ങല്ലൂരമ്മയുടെ വേഷംകെട്ടി നമ്മുടെ വീട്ടിൽവന്ന് നിങ്ങളെയെല്ലാം പേടിപ്പിച്ചത് ഓർമ്മയില്ലേ ?

ഞങ്ങൾ അമ്പലപ്പറമ്പിലേയ്ക്കു ചെന്നു. തണൽ വിരിച്ചു നിൽക്കുന്ന ഒട്ടുവളരെ ആൽമരങ്ങൾ, ആൽത്തറകൾ. മററു ക്ഷേത്രങ്ങളിൽ നിന്ന് കൊടുങ്ങല്ലൂരിനുള്ള ഒരു പ്രത്യേകതയാണ് അത്. നമ്മുടെ നാട്ടിലൊക്കെയുള്ള അമ്പലങ്ങളിൽ, കൂടിയാൽ ഒരാൽമരം കാണും. ചിലേടത്ത് അതുമില്ല. ഇവിടെ മൂന്നു ക്ഷേത്രങ്ങൾ ഉണ്ട്. അത്ര വലുതൊന്നുമല്ല. പ്രധാന ക്ഷേത്രത്തിൽ

ഭദ്രകാളിയാണു് പ്രതിഷ്ഠ. ഭഗവതി എന്നാണു് വിളിക്കുക. 'ക്ഷേത്രപാല'നെയും 'വസൂരിമാല'യേയും പ്രതിഷ്ഠിച്ചിട്ടുള്ള രണ്ടു ചെറിയ അമ്പലങ്ങൾ അടുത്തുണ്ടു്.

പാണ്ഡ്യരാജാവിനോടു് പകവീട്ടിയ 'കണ്ണകി' യാണു് ഇവിടത്തെ ഭഗവതി എന്നാണു് ഐതിഹ്യം. കോവലന്റെയും കണ്ണകിയുടേയും കഥയെ ആസ്പദമാക്കി 'ഇളങ്കോവടികൾ' നിർമ്മിച്ചതാണു് 'ചിലപ്പതികാരം' എന്ന പേരുകേട്ട തമിഴ് മഹാകാവ്യം. കൊടുങ്ങല്ലൂർ വാണിരുന്ന ചേരൻ ചെങ്കുട്ടുവപ്പെരുമാളിന്റെ സഹോദരനായിരുന്നു ഇളങ്കോ. കൊടുങ്ങല്ലൂരമ്പലത്തിൽ ചില രഹസ്യ അറകളുണ്ടെന്നു് പറയപ്പെടുന്നു. അവയെക്കുറിച്ചു പല അത്ഭുതകഥകളും പ്രചാരത്തിലുണ്ടു്. ഈ അറകൾ ഒരിക്കലും തുറക്കാൻ പാടില്ലെന്നാണു് വിശ്വാസം.

കൊടുങ്ങല്ലൂരിനെപ്പോലെ ചരിത്രത്തിൽ പേരുകേട്ട ഒരു പട്ടണം കേരളത്തിൽ വേറെയില്ല. ചില ചരിത്രകാരന്മാർ പറയുന്നതു് ഈ നഗരത്തിനു് അയ്യായിരം കൊല്ലത്തെ പഴക്കമുണ്ടെന്നാണു്. കേരളത്തിന്റെ പണ്ടത്തെ തലസ്ഥാനം ഇതായിരുന്നു. പശ്ചിമതീരത്തിലെ ഒരേയൊരു തുറമുഖം എന്ന നിലയിലും കൊടുങ്ങല്ലൂർ കീർത്തിനേടി. മുസിരിസ്, മുചിരി, മുയിരിക്കോട്, മഹോദയപട്ടണം, മഹാദേവപട്ടണം എന്നൊക്കെ പല പേരുകൾ ഇതിനുണ്ടായിരുന്നു. കൊടുങ്ങല്ലൂരിനു് ചുററുമുള്ള തൃക്കണാമതിലകം, തിരുവഞ്ചിക്കുളം, തൃക്കുലശേഖരപുരം തുടങ്ങിയ സ്ഥലങ്ങൾ ചരിത്രത്തിൽ പേരെടുത്തവയാണു്.

ഇന്ത്യയിലെ ഏററവും പഴക്കമുള്ള തുറമുഖമായിരുന്നു കൊടുങ്ങല്ലൂർ. വിദേശസഞ്ചാരികളുടെ യാത്രാവിവരണങ്ങളിലെല്ലാം ഈ തുറമുഖത്തെപ്പററി വിശദമായി വർണ്ണിച്ചിട്ടുണ്ടു്. മൂവായിരം വർഷങ്ങൾക്കുമുൻപു് അറേബ്യ, ഈജിപ്തു്, റോം, ചീന, ബാബി

ലോണിയ തുടങ്ങിയ വിദേശരാജ്യങ്ങളുമായി കൊടുങ്ങല്ലൂരിന് വാണിജ്യബന്ധമുണ്ടായിരുന്നു എന്നതിന് തെളിവുണ്ട്. നമ്മുടെ പായ്ക്കപ്പലുകൾ അന്ന് ലോകതുറമുഖങ്ങളിലെല്ലാം എത്തിയിരുന്നു. നമ്മുടെ കുരുമുളകും ഏലവും ചന്ദനവും ആനക്കൊമ്പും മററും കയററിക്കൊണ്ടുപോകാനായി വിദേശക്കപ്പലുകൾ കൊടുങ്ങല്ലൂർ അഴിമുഖത്ത് എപ്പോഴും കാത്തുകിടന്നിരുന്നു. ആ കാലത്തെക്കുറിച്ച് ചിന്തിക്കുമ്പോൾ അത്ഭുതം തോന്നുന്നു, ഇല്ലേ ? കേരള ചക്രവർത്തിമാരായിരുന്ന പെരുമാക്കന്മാരുടെ രാജധാനിയും ഇതായിരുന്നു. ഏഴ് നൂററാണ്ടുകാലം പെരുമാക്കന്മാർ കേരളമടക്കി ഭരിച്ചിരുന്നതായി നീ ചരിത്രത്തിൽ പഠിച്ചിട്ടുണ്ടല്ലോ. ഇന്ന് കൊടുങ്ങല്ലൂർക്കാർക്കുപോലും ഇതൊക്കെ പഴങ്കഥകളായി മാറിയിരിക്കയാണ്.

കൊടുങ്ങല്ലൂരിന്റെ അല്പം ചരിത്രം ഇവിടെ രേഖപ്പെടുത്താൻ ഞാനാഗ്രഹിക്കുന്നു നിനക്കു പഠിക്കാൻവേണ്ടിയാണു. നമ്മുടെ സ്കൂളുകളിൽ ഇന്ത്യയുടെയും ഇംഗ്ലണ്ടിന്റെയും ചരിത്രം പഠിപ്പിക്കും. റോമായുടെയും ചീനയുടെയും ചരിത്രം പഠിപ്പിക്കും. അതോടുകൂടി കേരളത്തിന്റെ ചരിത്രവും പഠിപ്പിച്ചുതുടങ്ങിയിട്ടുണ്ടു. ക്രിസ്തുവർഷം 13-ാം നൂററാണ്ടുമുതൽ ഈ രാജ്യം വാണിരുന്നത് കൊടുങ്ങല്ലൂർ തമ്പുരാക്കന്മാരായിരുന്നു. കോഴിക്കോട്ടു സാമൂതിരിക്ക് അവർ കപ്പം കൊടുത്തിരുന്നു. വിദേശികളുടെ നിരന്തരമായ ആക്രമണങ്ങൾക്ക് ഈ പട്ടണം ഇരയായിട്ടുണ്ടു. പോർട്ടുഗീസുകാരാണ് കൊടുങ്ങല്ലൂരിനെ ആദ്യമായി ഒരു കുരുതിക്കളമായി മാററിയത്. 1505-ൽ അവർ കൊടുങ്ങല്ലൂർ ആക്രമിച്ചുപിടിച്ചു 1528-ൽ അഴിമുഖത്ത് ഒരു കോട്ടയും പണിയിച്ചു 1662-ൽ പോർട്ടുഗീസുകാരെ യുദ്ധത്തിൽ തോല്പിച്ചു. ഡച്ചുകാർ ഈ നഗരം പിടിച്ചടക്കി. പിന്നീട് ഹൈദരാലിയും ടിപ്പുസുൽത്താനും കൊടുങ്ങല്ലൂർ കോട്ട ആക്രമിച്ചു. 1789-ൽ ഡച്ചുകാർ

കൊടുങ്ങല്ലൂർകോട്ട തിരുവിതാംകൂറിനു വിററു. വീണ്ടും മൈസൂർ സൈന്യം കോട്ടയെ ആക്രമിച്ചു. തിരുവിതാംകൂർ സൈന്യം തോററു പിന്മാറി. സാമൂതിരിയുടെ ഭരണം അവസാനിപ്പിച്ച് മലബാർ പ്രദേശം ബ്രിട്ടീഷുകാർ കൈവശപ്പെടുത്തിയതോടെ കൊടുങ്ങല്ലൂർ കൊച്ചിരാജാവിനു് കിട്ടി. തുടർച്ചയായ ഈ യുദ്ധങ്ങൾ കൊടുങ്ങല്ലൂരിനെ തകർത്തുകളഞ്ഞു. ഇത്രയധികം 'കൊട്ടുംകൊലു'കൾ മറെറാരു നഗരത്തിലും നടന്നിരിക്കയില്ല. നിരന്തരമായ കൊലയും കൊള്ളയും കൊള്ളിവെപ്പും കൊണ്ടു് കൊടുങ്ങല്ലൂരിന്റെ ഐശ്വര്യം നഷ്ടപ്പെട്ടു. അഴിമുഖത്തു് മണ്ണു വന്നടിഞ്ഞു് കാലക്രമേണ തുറമുഖവും നശിച്ചു.

ഞങ്ങൾ പോർട്ടുഗീസു് കോട്ടയുടെ അവശിഷ്ടങ്ങൾ കാണാൻ പോയി. ആ സ്ഥലത്തിനു കോട്ടപ്പുറം എന്നാണു് പേർ. കൊടുങ്ങല്ലൂർ നിന്നു് മൂന്നു കിലോമീറററോളം ദൂരമുണ്ടു്. അങ്ങോട്ടു് അഴിമുഖത്തേയ്ക്കു പോകുന്നവഴിക്കാണു്. തകർന്നുപോയ കോട്ടയുടെ ചിലഭാഗങ്ങൾ ഇപ്പോഴും കാണമാനുണ്ടു്. നാലഞ്ചുമീററർപൊക്കമുള്ള കുറെ മൺകൂനകൾ. ചുററും കുററിക്കാട്ടുകൾ. രണ്ടു ഭാഗങ്ങൾ തൊട്ടപ്പുറത്തു് കായലാണു്. കൊടുങ്ങല്ലൂരിന്റെ നാശത്തിനു വഴിതെളിച്ച ആ കോട്ട ഇപ്പോൾ നശിച്ചുകിടക്കുകയാണു്. അവിടെ ഇപ്പോൾ പട്ടാളമില്ല. വെടിയൊച്ചയില്ല. മൂകത മുററിനിൽക്കുന്നു.

ഞങ്ങൾ ആ മൺകൂനകളുടെ മുകളിൽ കയറിനിന്നു പടിഞ്ഞാട്ടുനോക്കി. ആർത്തിരമ്പിമറിയുന്ന അറബിക്കടൽ. നീല ജലപ്പരപ്പിൽ സ്വർണ്ണപ്പൊടി വാരിവിതറുന്ന ഇളവെയിൽ. മുത്തും പവിഴവും വാരിക്കൂട്ടുന്ന തിരമാലകൾ. ഞങ്ങൾ കണ്ണിമയ്ക്കാതെ നോക്കിനിന്നു.

ഇപ്പോൾ ഈ തുറമുഖത്തു് കപ്പലുകൾ ഇല്ല. വിദേശ വ്യാപാരികൾ ഇല്ല. പണ്ടകശാലകൾ ഇല്ല. ജനത്തിരക്കില്ല. ശൂന്യത തളംകെട്ടി നിൽക്കയാണു്. നെടുങ്കോട്ടയുടെ അവശിഷ്ടം മാത്രമുണ്ടു്. അതിന്റെ മുകളിലാണു് ഞങ്ങൾ നില്ക്കുന്നതു്. "നാലഞ്ചു മീനിന്നായി മുങ്ങുകയും പൊങ്ങുകയും" ചെയ്യുന്ന ചില ചീനവലകൾ അങ്ങിങ്ങു കാണാം.

ആ ചീനവലയും ഇടിഞ്ഞ കോട്ടയും മററും ക്യാമറയിലേയ്ക്കു പകർത്താൻ രവി മറന്നില്ല. മഹാകവി ജി. യുടെ "അഴിമുഖത്തേയ്ക്കു്" എന്ന കവിതയിലെ പല ഈരടികളും മധു ഇടയ്ക്കിടെ മൂളുന്നുണ്ടായിരുന്നു.

വെയിലിനു് ചൂടു് കൂടുന്നതിനു മുൻപു് ഞങ്ങൾ അമ്പലത്തിലേയ്ക്കു മടങ്ങിവന്നു. ഇവിടത്തെ ഭരണിയുത്സവം പേരുകേട്ടതാണു്. നമ്മുടെ നാട്ടിൽ നീളെ ഭഗവതിക്ഷേത്രങ്ങളും ഭരണിക്കാവുകളുമുണ്ടു്. മീനമാസത്തിലെ ഭരണിനാളിൽ പൊടിപൂരമായ ഉത്സവങ്ങളുമുണ്ടു്. കരക്കാർ തമ്മിൽ മത്സരിച്ചാണു് പരിപാടികൾ ഏർപ്പെടുത്തുക. കളമെഴുത്തും പാട്ടും കെട്ടുകാഴ്ചയും കഥകളിയുമൊക്കെയുണ്ടാവും. ഈയിടെയായി കഥാപ്രസംഗവും ഡാൻസും കൂടിയെത്തി എന്നായിട്ടുണ്ടു്. ഇത്തരം ഉത്സവങ്ങൾ കാണാൻ പലപ്പോഴും പോയിട്ടുള്ള നീ വിചാരിക്കാം, കൊടുങ്ങല്ലൂർ ഭരണിയുത്സവവും അതുപോലെ ആയിരിക്കുമെന്നു്. എന്നാൽ വാസ്തവം അങ്ങനെയല്ല. അതിൽ നിന്നൊക്കെ വളരെ വ്യത്യാസപ്പെട്ടതാണു് ഇവിടത്തെ ചടങ്ങുകൾ.

അശ്വതി ദിവസം ഇവിടെ വന്നുചേരുന്ന ജനങ്ങൾക്കു് കയ്യും കണക്കുമില്ല. തീവണ്ടികളിലും ബസ്സുകളിലും അന്നുണ്ടാകുന്ന തിരക്കു് ഭയങ്കരമായിരിക്കും. കൊടുങ്ങല്ലൂർ പ്രദേശം മുഴുവൻ ഒരു ഉത്സവപ്പറമ്പായി മാറും. ഭഗവതീക്ഷേത്രം മുതൽ

തിരുവഞ്ചിക്കുളം ക്ഷേത്രംവരെ ഒന്നരകിലോമീററർ ദൂരം ആളുകളുടെ ശക്തിപ്രകടനങ്ങളും പാട്ടും തകർപ്പും കൊണ്ടു നിറഞ്ഞിരിക്കും. ആയിരക്കണക്കിന് കോഴികളെ കുരുതികഴിക്കും. അമ്പലമുററത്തു് ചെഞ്ചോര നിറഞ്ഞൊഴുകും. അശ്വതിനാളാണു് "കാവുതീണ്ടൽ" എന്ന ചടങ്ങു്. കൊടുങ്ങല്ലൂർ വലിയതമ്പുരാൻ ആൽത്തറയിൽ എഴുന്നള്ളും. പല ദേശക്കാരും അവകാശികളും കുറുവടികൾ ഉയർത്തി മഞ്ഞൾപ്പൊടിയുമായി തയ്യാറെടുത്തു നിൽക്കുന്നു. ഒരുകൂട്ടം അരയന്മാരും ആയുധങ്ങളോടുകൂടി അവിടെഎത്തും. തമ്പുരാന്റെ കല്പന കിട്ടിയാലുടൻ എല്ലാവരും മുന്നോട്ടു കുതിക്കുന്നു. ഭക്തികൊണ്ടു് മതിമറന്ന ജനക്കൂട്ടത്തിന്റെ ഇരമ്പിക്കയററം. ചെമ്പു പൊതിഞ്ഞ ക്ഷേത്രമേൽപ്പുരയിൽ കുറുവടികൾ കൊണ്ടു് ആഞ്ഞടിക്കുന്നു. മഞ്ഞൾപ്പൊടി വിതറുന്നു. അസഭ്യമായ പാട്ടുകൾ പാടുന്നു. നേർച്ചപ്പണം അങ്കണത്തിലേയ്ക്കു വലിച്ചെറിയുന്നു. ഭ്രാന്തുപിടിച്ച ഒരാഘോഷം. ആദ്യമായി കാണുന്നവർ അന്തംവിട്ടുപോകും. പതിനായിരക്കണക്കിന് സ്ത്രീകളും പുരുഷന്മാരും ഇതിൽ പങ്കുകൊള്ളുന്നു.

"കൊടുങ്ങല്ലൂർ ഒന്നുകുറെ ആയിരം യോഗക്കാരും തമ്പുരാനും ചേർന്നാണു് പണ്ടു് ക്ഷേത്രഭരണം നടത്തിപ്പോന്നതു്. ഇപ്പോൾ കൊച്ചി ദേവസ്വംബോർഡിന്റെ മേൽനോട്ടത്തിലാണു് ക്ഷേത്രം. തെറിപ്പാട്ടുകൾ അമ്പലവളപ്പിൽമാത്രമേ ഇപ്പോൾ ഉള്ളൂ. കോഴിവെട്ടു നിരോധിച്ചിരിക്കുകയുമാണു്.

ഈ ഉത്സവത്തിന്റെ ആഗമത്തെക്കുറിച്ചു് പല കഥകളുമുണ്ടു്. ചില ചരിത്രകാരന്മാരുടെ അഭിപ്രായം ഇതാണു്. കൊടുങ്ങല്ലൂരമ്പലം പണ്ടു് ബുദ്ധമതക്കാരുടെ ഒരു വിഹാരമായിരുന്നു. ബുദ്ധമതക്കാരെ ഓടിക്കാനായി ഹിന്ദുക്കൾ, കള്ളും ചാരായവും കോഴിയിറച്ചിയും കൊടുത്തു്, ആഭാസന്മാരെ പറഞ്ഞയച്ചു. അവർ കുറുവടികളുമായി ചെന്നു് അസഭ്യങ്ങൾപറഞ്ഞു് സന്യാ

സിമാരെ വിരട്ടിഓടിച്ചു. ആ വിഹാരത്തിൽ ഉഗ്രമൂർത്തിയായ ദേവിയെ പ്രതിഷ്ഠിക്കയും ചെയ്തു. ആ വിജയം ആണ്ടുതോറും കൊണ്ടാടുന്നതാണത്രെ ഭരണിയുത്സവം.

പല അന്ധവിശ്വാസങ്ങളും അനാചാരങ്ങളും നമ്മുടെ ഇടയിലുണ്ടു്. അവയെ ന്യായീകരിക്കാൻ എന്തെങ്കിലും കഥകളും മെനഞ്ഞുണ്ടാക്കാൻ ചിലർ മിടുക്കന്മാരാണു്. അതിൽകവിഞ്ഞു് നീ ഇതിനൊന്നും വിലകല്പിക്കരുതു്. നാം ഇരുപതാം നൂറ്റാണ്ടിൽ, ശാസ്ത്രത്തിന്റെ പകൽ വെളിച്ചത്തിൽ ആണു് ജീവിക്കുന്നതു്. യുക്തിക്കും ബുദ്ധിക്കും നിരക്കാത്ത എല്ലാറ്റിനെയും ദൂരെ വലിച്ചെറിയണം. ഈ തരം കഥകളൊക്കെ എന്തിനാണു് ഞാൻ എഴുതുന്നതു് എന്നു് നീ ചോദിച്ചേക്കാം. നാം എത്രമാത്രം പുരോഗമിച്ചിരിക്കുന്നു എന്നു മനസ്സിലാക്കാൻ.

ഈ ഭരണിയുത്സവംപോലെ തന്നെ പ്രധാനമാണു് കൊടുങ്ങല്ലൂർ 'താലപ്പൊലി'യും. ഇതു് മകരം ആദ്യമാണു്. വളരെ ലളിതവും മനോഹരവുമായ ഒരുത്സവം. വമ്പിച്ച ഒരു ജനക്കൂട്ടം ഇതിലും സംബന്ധിക്കും. ഒരേ അമ്പലത്തിൽതന്നെ ഭിന്നങ്ങളായ രണ്ടുത്സവങ്ങൾ! ഭരണി 'ആസുരം'മാണെങ്കിൽ താലപ്പൊലി 'ദൈവിക'മാണു്. കേരളത്തിന്റെ മനസ്സിൽ ഈ രണ്ടു പ്രകൃതികളും അടങ്ങിയിരിപ്പുണ്ടു് എന്നു് ആർക്കാണറിഞ്ഞുകൂടാത്തതു് ?

കൊടുങ്ങല്ലൂരമ്മയോടു് യാത്രപറഞ്ഞു് ഞങ്ങൾ പുറത്തേക്കിറങ്ങി. നല്ല വിശപ്പും ദാഹവും. ഹോട്ടലിൽ കയറി. ചെമ്മീൻ ധാരാളം ലഭിക്കുന്ന സ്ഥലമാണു് കൊടുങ്ങല്ലൂരെന്നു് കേട്ടിട്ടുണ്ടു്. ഊണിന്റെ വിഭവങ്ങൾ കണ്ടപ്പോൾ അതു് ശരിതന്നെയെന്നു തോന്നി. സസ്യഭുക്കുകളായ ഹരിയും ഞാനും വിഷമിച്ചു. പച്ചമോരും ഉപ്പിലിട്ടതുംകൊണ്ടു തൃപ്തിപ്പെടേണ്ടിവന്നു

വിശ്രമത്തിനുശേഷം **കൊടുങ്ങല്ലൂരിലെ** പുരാതനങ്ങളായ പള്ളികൾ കാണാനാണ് **പോയതു്.**

ഹിന്ദുവും ക്രിസ്ത്യാനിയും മുസ്ലീമും കൊടുങ്ങല്ലൂരിനെ ഒരു വിശിഷ്ട നഗരമായി വിചാരിച്ചു വരുന്നു. ഇങ്ങനെയൊരു ബഹുമതി കേരളത്തിൽ വേറെ ഏതെങ്കിലും നഗരത്തിനുണ്ടോ എന്നു് സംശയമാണു്. ക്രിസ്തുവിന്റെ ശിഷ്യനായ തോമാശ്ലീഹാ എ. ഡി. 52-ൽ കൊടുങ്ങല്ലൂരിനടുത്തു് 'മാല്യങ്കര'യിലാണു് വന്നിറങ്ങിയതു്. അദ്ദേഹം അന്നത്തെ പെരുമാളിനെ കണ്ടു് ഗുരുവിന്റെ ഉപദേശങ്ങളും അവയുടെ മഹത്വവും ഗ്രഹിപ്പിച്ചു കൊടുങ്ങല്ലൂരിൽ താമസിച്ചുകൊണ്ടു് മതപ്രചരണം നടത്താൻ അനുവാദവും വാങ്ങി. സെൻറ് തോമസ് പല അത്ഭുത കൃത്യങ്ങളും കാട്ടി നമ്പൂതിരിമാരെയും മററും ക്രിസ്തുമതത്തിൽ ചേർത്തതായി പല കഥകളുമുണ്ടു്. അദ്ദേഹം അവിടെ ഒരു പള്ളി പണിയിച്ചു. ഇന്ത്യയിൽ ആദ്യം സ്ഥാപിച്ച ക്രിസ്ത്യൻപള്ളി അതായിരുന്നു. രണ്ടായിരം കൊല്ലത്തോളം പഴക്കമുള്ള പ്രസ്തുത പള്ളി ഇന്നും വലിയൊരു തീർത്ഥാടനകേന്ദ്രമാണു്, ക്രിസ്ത്യാനികൾക്കും ചരിത്രകാരന്മാർക്കും. ഞങ്ങൾ ഏതാനും സമയം ആ പള്ളിയിൽ കഴിച്ചുകൂട്ടി.

അനന്തരം ഞങ്ങൾ "ചേരമാൻ ജുമാമസ്ജിദ്" കാണാൻ പുറപ്പെട്ടു. കൊടുങ്ങല്ലൂർ—കോട്ടപ്പുറം റോഡിൽ 'ശൃംഗാരപുര'ത്തിനു് അടുത്താണിതു്. തിരുവഞ്ചിക്കുളം ക്ഷേത്രവും ഇതിനടുത്തുതന്നെ. ഇന്ത്യയിലെ ആദ്യത്തെ മുസ്ലീംപള്ളി ഇതാണു്. പണ്ടു് ഇതൊരു ശിവക്ഷേത്രമായിരുന്നു എന്നും പെരുമാളിന്റെ അനുവാദത്തോടെ പള്ളിയാക്കി മാററിയതാണു് എന്നും പറയപ്പെടുന്നു. അന്നു് ഇസ്ലാംമതമുണ്ടായിട്ടു് അഞ്ചുവർഷമേ ആയിരുന്നുള്ളു. ക്രിസ്തുവർഷം 627-ൽ ആണു് ഈ പള്ളി നിർമ്മിച്ചതു്. പെരുമാളിന്റെ രാജധാനിയിലുള്ള 'അരാകുളം' എന്ന ചിറ ഈ

പള്ളിക്കു വിട്ടുകൊടുത്തു. ഏതാണ്ടു് ഒരു ക്ഷേത്രത്തിന്റെ മാതൃകയിലാണു് പള്ളി പണിയിച്ചിട്ടുള്ളതു്. പള്ളിയ്ക്കകത്തു് പല നൂററാണ്ടു് പഴക്കമുള്ള ഒരു ഓട്ടുനിലവിളക്കു് സൂക്ഷിച്ചിട്ടുണ്ടു്. ഈ പള്ളിയിലുള്ള കിണററിനു് ആയിരം കൊല്ലത്തെ പഴക്കമുണ്ടത്രേ.

ചേരമാൻപള്ളിയിൽ നിന്നിറങ്ങിയപ്പോൾ, കേരളത്തിൽ ജനിക്കാനിടയായതു് ഒരു ഭാഗ്യമാണെന്നു ഞങ്ങൾക്കു തോന്നി. കേരളീയരെപ്പോലെ മതസഹിഷ്ണുതയും മനുഷ്യസ്നേഹവും ഉള്ളവർ ലോകത്തെങ്ങും കാണുകയില്ല. അതിന്റെ മഹത്തായ മാതൃക നമുക്കു ഇന്നും കൊടുങ്ങല്ലൂർ കാണാം. ഹിന്ദുവും ക്രിസ്ത്യാനിയും മുസ്ലീമും ഒരേ കുടുംബാംഗങ്ങളെപ്പോലെ അവിടെ കഴിയുന്നു. അവരുടെ ദേവാലയങ്ങളും തൊട്ടുതൊട്ടങ്ങനെ നില്ക്കുന്നു.

മടങ്ങിവരുന്നവഴി ഞങ്ങൾ 'ചേരമാൻ പറമ്പിൽ' കയറി. കുററിക്കാട്ടുകൾ നിറഞ്ഞുകിടക്കുന്ന വിശാലമായ ഒരു വെളിപ്പറമ്പു് "ചേരയുമെലികളും തങ്ങളിൽ കലഹിക്കുന്ന" ആ തരിശുഭൂമി പഴയ 'മഹോദയപുര'ത്തിന്റെ ശവപ്പറമ്പാണു്; ശതാബ്ദങ്ങളുടെ ശവപ്പറമ്പു്! കേരള ചക്രവർത്തിയായിരുന്ന ചേരമാൻപെരുമാളിന്റെ രാജധാനിയിലാണു് ഞങ്ങൾ ചവുട്ടിനില്ക്കുന്നതെന്നു് ഓർത്തപ്പോൾ അറിയാതെ ഒരു നെടുവീർപ്പു് ഉയർന്നു. ഈ പറമ്പു് ഇപ്പോൾ കേന്ദ്രപുരാവസ്തുഗവേഷണ വകുപ്പിന്റെ കൈവശത്തിലാണു്. അവർ രണ്ടുതവണ അവിടെ ഖനനം നടത്തി. അനേകം വിലപിടിച്ച വസ്തുക്കൾ കണ്ടെടുക്കുകയുണ്ടായി. 'വാണ കാലം തരിശു്' എന്ന പഴമൊഴി എത്ര അർത്ഥവത്താണു്! ഒരു കാലത്തു് ആനയും അമ്പാരിയും മന്ത്രിമാരും പട്ടക്കാരും തമ്പുരാന്മാരുമൊക്കെച്ചേർന്നു് ബഹളം നിറഞ്ഞിരുന്ന മഹോദയപുരം ഇപ്പോൾ.

"ശൂന്യതയ്ക്കു കളിപ്പാനൊരുക്കിയിട്ട
കളംകണക്കെ" കിടക്കുന്നു.

ഹരിക്കും മധുവിനും കൊടുങ്ങല്ലൂർ കോവിലകം കാണാൻ തിടുക്കമായി. ഞങ്ങൾ ഉത്സാഹപൂർവ്വം നടന്നു. ഒരു കാലത്തു് ആ കോവിലകം ഒരു സർവ്വകലാശാലതന്നെയായിരുന്നു. ശാസ്ത്രത്തിലും സാഹിത്യത്തിലും ഒരുപോലെ വൈശിഷ്ട്യം നേടിയവരായിരുന്നു കൊടുങ്ങല്ലൂർ തമ്പുരാക്കന്മാർ. സാഹിത്യം, കാവ്യം, തർക്കം, വ്യാകരണം, ജ്യോതിഷം, വൈദ്യം, സംഗീതം, നാട്യം എന്നിവയെല്ലാം ആ ഗുരുകുലത്തിൽ പഠിച്ചുപോന്നു. വിദ്വാൻ ഇളയതമ്പുരാൻ, കൊച്ചുണ്ണിത്തമ്പുരാൻ, കുഞ്ഞുണ്ണിത്തമ്പുരാൻ, കുഞ്ഞിക്കുട്ടൻതമ്പുരാൻ തുടങ്ങിയവർ ആ കോവിലകത്തിനു് അനശ്വരമായ കീർത്തി നേടിക്കൊടുത്തവരാണു്. മഹാകവി കുഞ്ഞിക്കുട്ടൻ തമ്പുരാനെപ്പററി നീയും ചിലതു് പഠിച്ചിട്ടുണ്ടല്ലോ. ഒന്നേകാൽ ലക്ഷം ശ്ലോകങ്ങളുള്ള വ്യാസഭാരതം തനിച്ചു് തർജ്ജമചെയ്തയാളാണു് അദ്ദേഹം. തർജ്ജമയും പകർത്തലും അച്ചടിയും തുല്യവേഗത്തിൽ നടത്തിയിട്ടും അതു് പൂർത്തിയാകാൻ മൂന്നുകൊല്ലം വേണ്ടിവന്നു. ആ കൊട്ടാരമുററത്തുചെന്നു് ഞങ്ങൾ അല്പനേരം തലതാഴ്ത്തിനിന്നു. തമ്പുരാന്റെ സ്മാരകമായി നാട്ടുകാർ ചേർന്നു് ഒരു കോളേജ് സ്ഥാപിച്ചിട്ടുണ്ടു്. അനേകം കവികളെയും സാഹിത്യകാരന്മാരെയും കൊടുങ്ങല്ലൂർ കോവിലകം സൃഷ്ടിച്ചിട്ടുണ്ടു്. പൂന്തോട്ടത്തു നമ്പൂതിരി, വെണ്മണി നമ്പൂതിരി, നടുവത്തു് അച്ഛൻനമ്പൂതിരി കാത്തുള്ളിൽ അച്യുതമേനവൻ, ഒറവങ്കര നീലകണ്ഠൻ നമ്പൂതിരി, വള്ളത്തോൾ നാരായണമേനവൻ, ആററൂർ കൃഷ്ണപ്പിഷാരടി തുടങ്ങിയ എത്ര എത്ര കവികളാണു് ആ കളരിയിൽനിന്നു് പഠിച്ചിറങ്ങിയതു്! ഭാഷയും സാഹിത്യവും ഉള്ളകാലത്തോളം ആ കോവിലകത്തെ — വിദ്യാപീഠത്തെ — മറക്കാൻ കഴികയില്ല.

നാലു് മണിയോടെ ഞങ്ങൾ ചെറുതുരുത്തിക്കു കാർവിട്ടു.

## 7 കലയുടെ കളിപ്പന്തലിൽ

ഞങ്ങൾ ഇന്നലെ സന്ധ്യയോടെ ചെറുതുരുത്തിയിൽ എത്തി. തൃശ്ശൂർ ജില്ലയുടെ വടക്കേ അററത്തു് ഭാരതപ്പുഴയുടെ തീരത്തുള്ള ഒരു മനോഹരഗ്രാമമാണു് ചെറുതുരുത്തി. ഒരു സ്നേഹിതന്റെ വീട്ടിൽ താമസത്തിനുള്ള ഏർപ്പാടുകൾ ചെയ്തിരുന്നു.

കഴിഞ്ഞവർഷം 'ഭരണിക്കാവി'ലെ ഉത്സവത്തിനു് കഥകളി കാണാൻപോയതു് നീ മറന്നിരിക്കയില്ലല്ലോ. അന്നത്തെ നടന്മാരിൽ എല്ലാംകൊണ്ടും മികച്ചുനിന്നതു് കലാമണ്ഡലം കൃഷ്ണൻനായരായിരുന്നു. പൂതന സുന്ദരിയായ ഒരു ഗോപിയുടെ വേഷമെടുത്തു് അമ്പാടിയിൽവന്നു്, ഉണ്ണിക്കൃഷ്ണനെ എടുത്തു് മുല കൊടുത്തു് കൊല്ലാൻ തുടങ്ങുന്ന ഭാഗമായിരുന്നു അദ്ദേഹം അഭിനയിച്ചതു്. തൊട്ടിലിൽകിടന്നു് ഉറങ്ങുന്ന കുഞ്ഞിന്റെ മുഖം നോക്കിക്കൊണ്ടു് പൂതന ഒരു മണിക്കൂറോളം അങ്ങനെ നിന്നു. അപ്പോൾ അവളുടെ മുഖത്തു് സ്നേഹം, വാത്സല്യം, ക്രൂരത, ഭക്തി ആനന്ദം, പക, ഭയം തുടങ്ങിയ വികാരങ്ങൾ മാറിമാറിവരുന്നതു് കണ്ടു് നിന്നവർക്കുണ്ടായ സന്തോഷത്തിനു് അതിരില്ലായിരുന്നു. "ഇതുപോലെ ഒരഭിനയം ഏതെങ്കിലും സിനിമയിലോ നാടകത്തിലോ കാണ്മാൻ കഴികയില്ല." എന്നു് അതു കണ്ടവർ എല്ലാം ഐകകണ്ഠ്യേന സമ്മതിച്ചു. ആ കൃഷ്ണൻനായരെയും അതുപോലെ അനേകം നടീനടന്മാരെയും വാർത്തെടുത്ത കലയുടെ കളിപ്പന്തൽ ആണു് ചെറുതുരുത്തിഗ്രാമം. ഇന്ത്യയിലും പുറത്തും ഈ ഗ്രാമത്തിനു് കീർത്തിനേടാൻ കഴിഞ്ഞിട്ടുണ്ടു്. അതിനു് പ്രധാനകാരണക്കാരൻ മഹാകവി വള്ളത്തോൾ അല്ലാതെ മററാരുമല്ല.

വള്ളത്തോൾ! ആ പേരിനു് എന്തൊരു വശ്യതയാണു്! എന്തൊരു മാധുര്യമാണു്! അനശ്വരനായ ആ മഹാകവിയുടെ വീടു് ചെറുതുരുത്തിയിലാണു്, അദ്ദേഹം പടുത്തുയർത്തിയ 'കലാ-

മണ്ഡലം ഇവിടെയാണ്, എന്നോർത്തപ്പോൾ എന്റെ ഹൃദയത്തിൽ ആനന്ദം അലയടിച്ചു.

ചില പ്രസംഗവേദികളിൽവച്ച് വള്ളത്തോളിന്റെ മുഴുത്തരൂപം ഞാൻ കണ്ടിട്ടുമുണ്ട്. മഹാകവി പാർത്തിരുന്ന വീടും, അദ്ദേഹത്തിന്റെ ശവകുടീരവും കാണണമെന്ന് ആശിക്കാൻ തുടങ്ങിയിട്ട് വളരെക്കാലമായി. ഇന്നുരാവിലെ ഇവിടെ വന്നുചേർന്നതോടെ ആ അഭിലാഷം സാധിച്ചു.

പ്രഭാതകൃത്യങ്ങൾക്കുശേഷം ഞങ്ങൾ രാവിലെ എട്ടു മണിയ്ക്ക് വള്ളത്തോളിന്റെ സമാധിമണ്ഡപത്തിലേയ്ക്കു പുറപ്പെട്ടു. ചെറുതുരുത്തിപ്പാലത്തിന് അടുത്താണ് കലാമണ്ഡലം. പ്രഭാതം പൊട്ടിവിടരുന്നു. പ്രപഞ്ചം പൊന്നിൽ കുളിച്ചുനില്ക്കുന്നു. മധുരമായ ഗാനങ്ങൾ. ചിലങ്കയുടെ കിലുക്കങ്ങൾ, മൃദംഗധ്വനികൾ എന്നിവ കേട്ടുതുടങ്ങി. കലയുടെ കളിപ്പന്തലിലേയ്ക്കാണ് ഞങ്ങൾ കടക്കുന്നത്.

തെങ്ങുകളും പൂന്തോട്ടവും കൊണ്ട് ആകർഷകമായ പറമ്പ്. അതിന്റെ നടുവിൽ തലയെടുപ്പോടെ നില്ക്കുന്ന പ്രധാനകെട്ടിടം. അല്പമകലെ, ഭാരതപ്പുഴയോട് സമീപിച്ച്, സമാധിമണ്ഡപം. അതിന്റെ ശില്പഭംഗി ആരെയും ആകർഷിക്കും. മലയാള കവിതയുടെയും കലയുടെയും പിതാവ് അവിടെ ഉറങ്ങിക്കിടക്കുന്നു. കിളിക്കൊഞ്ചലും, കർമ്മഭൂമിയുടെ പിഞ്ചുകാലും, ഭാരതസ്ത്രീകൾ തൻ ഭാവശുദ്ധിയും, എന്റെ ഗുരുനാഥനും, മറ്റും പാടിക്കേൾപ്പിച്ച ആ ചുണ്ടുകൾ ഇനി ഒരിക്കലും ചലിക്കുകയില്ല. ഞങ്ങൾ നിറഞ്ഞ കണ്ണുകളോടെ ആ മണ്ഡപം തൊട്ടു വണങ്ങി.

"ഭാരതപ്പുഴയുടെ തീരത്തു്. കലാമണ്ഡലത്തിന്റെ വളപ്പിൽത്തന്നെ, ഈ അസ്ഥിമാടം നിർമ്മിച്ചതു് ഉചിതമായി" ഹരി ഇടറുന്ന ശബ്ദത്തിൽ പറഞ്ഞു

കേരള കലാമണ്ഡലം സ്ഥാപിക്കാൻ വള്ളത്തോൾ എത്ര മാത്രം പാടുപെട്ടെന്നോ! മഹാകവിയുടെ ഏററവും വലിയ ആഗ്രഹം കഥകളിക്കുവേണ്ടി ഒരു കലാശാല ഉണ്ടാക്കുക എന്നതായിരുന്നു; അതുവഴി, നാശോന്മുഖമായിക്കിടന്ന കേരളീയ കലകളെ ഉദ്ധരിക്കുകയായിരുന്നു.

1930-ൽ ആണു് വള്ളത്തോൾ കേരളകലാമണ്ഡലം സ്ഥാപിച്ചതു്. കഥകളി, മോഹിനിയാട്ടം തുടങ്ങിയ കേരളീയ കലകളെ വളർത്തുകയായിരുന്നു ലക്ഷ്യം. പിൽക്കാലത്തു് കൂത്തു്, കൂടിയാട്ടം, തുള്ളൽ, കൈകൊട്ടിക്കളി തുടങ്ങിയവയും അക്കൂട്ടത്തിൽ ഉൾപ്പെടുത്തുകയുണ്ടായി. മണക്കുളം മുകുന്ദരാജാവും കോമാട്ടിൽ അച്യുതമേനവനും വള്ളത്തോളിനു് പിൻതുണ നൽകി. പേരുകേട്ട കഥകളി നടന്മാരെയും സംഗീത വിദഗ്ദ്ധന്മാരെയും വാദ്യമേളക്കാരെയും അദ്ധ്യാപകരായി നിയമിച്ചു. മഹാകവിതന്നെ കലാമണ്ഡലം നടനസംഘവുമായി നാടുനീളെ നടന്നു് പ്രകടനം നടത്തി പണം ശേഖരിച്ചു. ചെറുതുരുത്തിയിൽ പേരാററിന്റെ തീരത്തു് കൊച്ചി സർക്കാർ സൗജന്യമായി നൽകിയ പറമ്പിൽ പുതിയ കെട്ടിടങ്ങൾ പണികഴിപ്പിച്ചു. മുറയ്ക്കു കലാപരിശീലനവും തുടങ്ങി. ഇടയ്ക്കിടെ സാമ്പത്തിക വൈഷമ്യങ്ങൾ മഹാകവിയെ അലട്ടിക്കൊണ്ടിരുന്നു. ചിലപ്പോൾ പുസ്തകങ്ങൾ വിററുകിട്ടിയ സംഖ്യയും ഇതിനുവേണ്ടി മുടക്കേണ്ടിവന്നിട്ടുണ്ടു്. 'ഉത്തമയാട്ട'ത്തിനുവേണ്ടി പണംകൊടുത്തു സഹായിപ്പാൻ അധികംപേർ മുന്നോട്ടുവന്നില്ല. കാശുമുടക്കാതെ കലകൾ ആസ്വദിക്കുന്നവരാണല്ലോ നമ്മിൽ അധികംപേരും. ഒടുവിൽ ഈ സ്ഥാപനം കൊച്ചിഗവണ്മെന്റിനെ ഏല്പിക്കേണ്ടിവന്നു. സർക്കാർ ഭരണത്തിൽ

പതിനേഴായിരം രൂപ വീതം ഗ്രാൻറു നൽകി സഹായിച്ചു. വള്ള
ത്തോൾ അദ്ധ്യക്ഷനായ ഒരു കമ്മിററിയുടെ ഭരണത്തിൽ കലാ
മണ്ഡലം വളന്നു. 1955-ൽ രജതജൂബിലി ആഘോഷത്തിൽ
പങ്കെടുത്ത പ്രധാനമന്ത്രി നെഹ്റു ഒരുലക്ഷം ഉറുപ്പിക കലാ
മണ്ഡലത്തിനു് സംഭാവന ചെയ്തു. അതുകൊണ്ടു് ഉദ്ദേശം പന്ത്രണ്ടു
ഏക്കർ സ്ഥലം കൂടി വാങ്ങുകയും ഹോസ്റ്റൽകെട്ടിടങ്ങൾ പണി
യിക്കയും ചെയ്തു.

ടാഗോറിന്റെ ശാന്തിനികേതനത്തെക്കുറിച്ചും വിശ്വഭാ
രതി സർവ്വകലാശാലയെക്കുറിച്ചും നീ പഠിച്ചിട്ടുണ്ടല്ലോ. അതു
രത്തിലുള്ള ഒരു മഹാസ്ഥാപനമാണു് കലാമണ്ഡലവും. ശാന്തി
നികേതനം ബംഗാളിനും, കലാമണ്ഡലം കേരളത്തിനും കീർത്തി
നേടിക്കൊടുത്തു. രണ്ടിന്റേയും ശില്പികൾ ദേശാഭിമാനികളായ
രണ്ടു മഹാകവികളായിരുന്നു

ഞങ്ങൾ ചെന്നപ്പോൾ അവിടെ കുട്ടികളുടെ പരിശീലന
ങ്ങൾ നടന്നുകൊണ്ടിരുന്നു. അവരുടെ മെയ്വഴക്കവും ചലന
വേഗവും പ്രസരിപ്പും കാണേണ്ടതുതന്നെ. നല്ല മനോധർമ്മവും
താളബോധവുമുള്ള കുട്ടികൾ. നമ്മുടെ അജയനെക്കൂടി കലാ
മണ്ഡലത്തിൽ ചേർത്തു് പഠിപ്പിച്ചാലെന്തെന്നു് ഞാൻ ആലോ
ചിക്കയാണു്. അഭിനയത്തിലും പാട്ടിലും മററും അവനു് വാസ
നയുണ്ടു്. സ്കൂളിൽ അവനില്ലാതെ നാടകം നടത്താറില്ല. ഗാന
മത്സരങ്ങളിൽ ഒന്നാമൻ. കായികമത്സരങ്ങളിലും വിരുതൻ.
അങ്ങനെയുള്ള കുട്ടികൾക്കു് ഇവിടത്തെ ശിക്ഷണം കൂടി ലഭി
ച്ചാൽ വലിയ മെച്ചമായിരിക്കും. നിനക്കു് എന്തു തോന്നുന്നു ?

ലോകപ്രസിദ്ധരായ ആനന്ദശിവറാം ഗുരു ഗോപിനാഥ്
തുടങ്ങിയ നർത്തകന്മാരും രാഗിണീദേവി ശാന്താറാവു തുടങ്ങിയ
നർത്തകിമാരും കലാമണ്ഡലത്തിൽനിന്നു് പഠിച്ചിറങ്ങിയവ
രാണു്. ഭരതനാട്യവും കഥകളിയും പഠിക്കാനായി ധാരാളം

പാശ്ചാത്യരും ഇവിടെ വന്നുചേരുന്നുണ്ട്. കലാവാസനയുള്ള അനേകം കുട്ടികളെ കണ്ടുപിടിക്കാനും, ശരിയായ പരിശീലനം നൽകി അവരെ പ്രസിദ്ധിയിലേയ്ക്ക് ഉയർത്താനും വള്ളത്തോളിന് കഴിഞ്ഞു. കേരളത്തിന്റേതായ ഈ കലയ്ക്ക്—കഥകളിക്ക്—യൂറോപ്പിലും അമേരിക്കയിലും മററും സ്ഥാനം നേടിക്കൊടുത്തതും അദ്ദേഹം തന്നെ. ഇക്കാര്യത്തിൽ കേരളം ആ മഹാകവിയോട് എന്നും കടപ്പെട്ടിരിക്കുന്നു

ഞങ്ങളുടെ അടുത്ത പരിപാടി വള്ളത്തോളിന്റെ ഭവനം സന്ദർശിക്കുക എന്നതായിരുന്നു. എന്നെസ്സംബന്ധിച്ചാണെങ്കിൽ കവികളുടെ വസതിയിൽ പോവുന്നതുതന്നെ ഒരു വൻ തീർത്ഥാടനമാണ്. ഉള്ളൂരിന്റെയും ആശാന്റെയും ഭവനങ്ങൾ ഞാൻ നേരത്തെ കണ്ടിട്ടുണ്ട്.

കലാമണ്ഡലത്തിൽനിന്ന് പത്തിലേറെ കിലോമീററർ അപ്പുറത്താണ് വള്ളത്തോളിന്റെ ഭവനം. തിരൂർ താലൂക്കിലെ മംഗലം എന്ന ജന്മദേശം വിട്ട് വള്ളത്തോൾ ചെറുതുരുത്തിയിൽ വന്നു താമസമുറപ്പിച്ചു. അവിടം അദ്ദേഹത്തിന്റെ കർമ്മഭൂമിയായി മാറി, അന്ന് അദ്ദേഹം ഒരു യുവകവി മാത്രമായിരുന്നു. വള്ളത്തോളിനെ മഹാകവിയാക്കി വളർത്തിയത് പേരാററിന്റെ തീരത്തുള്ള ഈ കൊച്ചു ഗ്രാമമാണ്. അവിടെ, വഴിവക്കിൽ, തലപൊക്കി നിൽക്കുന്ന ആ വലിയ മാളികയിലിരുന്നുകൊണ്ടാണ് വള്ളത്തോൾ 'സാഹിത്യമഞ്ജരികൾ' എഴുതിയത് !

അവിടെ മഹാകവിയുടെ മക്കളും പേരക്കിടാങ്ങളുമുണ്ടായിരുന്നു. 'ശബ്ദമില്ലാത്ത' ലോകത്തിൽ ജീവിച്ച വള്ളത്തോളിനെക്കുറിച്ച് അവർ പല കഥകളും പറഞ്ഞു കേൾപ്പിച്ചു. വീട്ടിനു സമീപം തന്നെയാണ് വള്ളത്തോൾ ഗ്രന്ഥാലയവും, പ്രസ്സും. ഞങ്ങൾ അവയെല്ലാം കയറിക്കണ്ടു. മഹാകവിയുടെ കൈയെഴുത്തു

പുസ്തകങ്ങളും ഫോട്ടോകളും ഇളയ മകൻ കാണിച്ചുതന്നു. ആ ഭവനത്തോട് വിടവാങ്ങുമ്പോൾ ഞങ്ങളുടെയെല്ലാം ഹൃദയത്തിൽ വല്ലത്തതാരം നിറഞ്ഞു നിൽക്കുകയായിരുന്നു.

“ചെറുതുരുത്തിയിലെ ജീവിതം എങ്ങനെയുണ്ട്?” കലാമണ്ഡലത്തിലെ ഒരു സുഹൃത്തിനോട് ഞാൻ ചോദിച്ചു. അദ്ദേഹം പറഞ്ഞു:

“പാവപ്പെട്ട കൃഷിക്കാരാണ് ജനങ്ങൾ അധികവും. തൊഴിലില്ലായ്മയും പട്ടിണിയും ഭയങ്കരം. ഷൊർണ്ണൂർ പട്ടണത്തെ ആശ്രയിച്ചാണ് ചെറുതുരുത്തിക്കാരുടെ ജീവിതം. കമ്പനികളും വ്യവസായശാലകളും മററും ഷൊർണ്ണൂരിൽ ധാരാളമുണ്ട്. അവിടെ പോയാൽ എന്തെങ്കിലും ജോലി കിട്ടും.”

“പക്ഷെ, ഒരുകാര്യം: ഷൊർണ്ണൂരിലെ മുതലാളിമാർക്ക് ശുദ്ധവായുവും ശുദ്ധജലവും വേണമെങ്കിൽ ഇവിടെ വരുന്നപാറു. വൈകുന്നേരം പേരാററിന്റെ മണൽപ്പുറത്തു ഒന്നു ചെന്നുനോക്കിയാൽ മതി.” കേട്ടുനിന്ന ഒരാൾ കൂട്ടിച്ചേർത്തു.

“രണ്ടും ശരിയായിരിക്കണം” മധു വിധി പ്രസ്താവിച്ചു.

ഞങ്ങൾ ദക്ഷിണഗംഗയായ ഭാരതപ്പുഴയുടെ മണൽത്തിട്ടയിലൂടെ കുറച്ചുദൂരം നടന്നു. അവിടെ നിന്ന് ചുറ്റുപാടും കണ്ണോടിക്കുക എന്തു മനോഹരമായ കാഴ്ചകൾ! പച്ചപിടിച്ച തീരങ്ങളും പഞ്ചാരമണൽത്തിട്ടകളും പാലത്തിലൂടെ നിമിഷംപ്രതി പാഞ്ഞുപോകുന്ന വാഹനങ്ങൾ. അപ്പുറം റെയിൽവേ പാലത്തിലൂടെ നിരങ്ങി നീങ്ങുന്ന തീവണ്ടികൾ. അതിനപ്പുറം കരിമ്പനക്കാടുകൾ. അങ്ങകലെ ഷൊർണ്ണൂരിലെ വ്യവസായശാലകളുടെ ചിമ്മിനികൾ.

"ഇവിടെ പ്രകൃതിഗായകനായ ഒരു മഹാകവി ഉണ്ടായതിൽ അത്ഭുതമില്ല." സാഹിത്യകാരനായ ഹരിയുടെ അഭിപ്രായം ഞങ്ങളെല്ലാം തലകുലുക്കി സമ്മതിച്ചു.

"മരിക്ക സാധാരണ, മീവിശപ്പിൽ
ദഹിക്കലോ നമ്മുടെ നാട്ടിൽ മാത്രം;
ഐക്യക്ഷയത്താലടിമത്ത്വമങ്ങ–
ളടിഞ്ഞുകൂടും ചുടുകാട്ടിൽ മാത്രം! എന്നു് അദ്ദേഹത്തെക്കൊണ്ടു് എഴുതിച്ചതും ഈ നാടുതന്നെ" മധു തുടർന്നു പറഞ്ഞു.

ഞങ്ങൾ മൂന്നുമണിയോടെ ചെറുതുരുത്തിയോടു് വിടവാങ്ങി. അടുത്ത വർഷത്തെ വിനോദയാത്രാ പരിപാടിയിൽ ചെറുതുരുത്തികൂടി ഉൾപ്പെടുത്താൻ ഹെഡ്മാസ്റ്ററോടു് അപേക്ഷിക്കുക. അങ്ങനെയായാൽ നിനക്കും കൂട്ടുകാർക്കും ഇവിടെയൊക്കെ സൗകര്യമായി വന്നു കാണാൻ കഴിയും.

## 8. തുഞ്ചൻപറമ്പിൽ

ഞങ്ങൾ ചെറുതുരുത്തിയിൽനിന്ന് ഇന്നലെ വൈകിട്ട് തിരൂർ എത്തി. മലയാളത്തിന്റെ പിതാവായ എഴുത്തച്ഛൻ പിറന്നു വളർന്ന ഭൂമിയിൽ കാലുകുത്താൻ കഴിഞ്ഞ ഞങ്ങൾ ധന്യരായി.

സത്രത്തിലായിരുന്നു രാത്രി താമസം. ടൗണിൽനിന്ന് അരമൈൽ ദൂരംവരും സത്രത്തിലേയ്ക്ക്. നഗരത്തിന്റെ ബഹളത്തിൽനിന്ന് ഒഴിഞ്ഞുമാറി, വിശാലമായ ഒരു പറമ്പിന്റെ നടുവിൽ, സ്ഥിതിചെയ്യുന്ന ഈ അതിഥിമന്ദിരം സുന്ദരമാണ്. തിരൂർ ടൗണിന്റെ തിരക്കും മാലിന്യങ്ങളും കൊണ്ട് വീർപ്പുമുട്ടിയ നമുക്ക് ഇവിടെയെത്തുമ്പോൾ ശ്വാസം നേരെ വീഴും. പുതിയ പരിഷ്കാരത്തിന്റെ ചായപ്പകിട്ടുകളൊന്നും ഇവിടെ അധികം കാണാനില്ല

നല്ലവനായ വാച്ചർ അത്താഴം ഒരുക്കിത്തന്നു. അയാളുടെ ആ വടക്കൻ മലയാളം ഞങ്ങൾക്ക് വളരെയൊന്നും മനസ്സിലായില്ല. എങ്കിലും കേട്ടുകൊണ്ടിരിക്കാൻ രസമുണ്ട്. മരച്ചീനിക്ക് 'പൂള' എന്നും, കയറിന് 'ചൂടി' എന്നും, കൃഷിക്കാരുടെ കൂലിക്ക് 'വല്ലി' എന്നുമാണ് ഇവിടെ പറയുന്നത്. ഇതൊക്കെ കേരളത്തിന്റെ തെക്കുള്ളവരും പഠിച്ചിരിക്കേണ്ടതാണ്.

പിറേറന്നു രാവിലെ ഒരു വഴികാട്ടിയെയും കൂട്ടി ഞങ്ങൾ തുഞ്ചൻപറമ്പ് കാണാൻ പുറപ്പെട്ടു. പഞ്ചായത്ത് ഹൈസ്കൂളിന് അടുത്തുള്ള കവലയിൽനിന്ന് ടാറിട്ട ഒരു റോഡുണ്ട്. ആ വഴി കുറച്ചുദൂരം പോയാൽ 'തൃക്കണ്ടിയൂർ' ശിവക്ഷേത്രത്തിലെത്താം. ഹിന്ദുക്കൾ തിങ്ങിപ്പാർക്കുന്ന പ്രദേശമാണ് ഇത്. ബ്രാഹ്മണരുടെയും നായന്മാരുടെയും ഭവനങ്ങളേ കാണ്മാനുള്ളു.

ഒരുകാലത്തു് നമ്പൂതിരിമാരുടെ വേദമന്ത്രങ്ങൾകൊണ്ടും, എഴുത്തച്ഛനെപ്പോലുള്ള പുണ്യാത്മാക്കളുടെ കീർത്തനങ്ങൾകൊണ്ടും മുഴങ്ങിയിരുന്നതാണു് തൃക്കണ്ടിയൂരമ്പലം. ഇപ്പോൾ അതൊന്നും കേൾപ്പാനില്ല. എങ്കിലും ആ ദേവാലയത്തിന്റെ പരിശുദ്ധിക്കും മഹത്വത്തിനും ഇന്നും ഒരു കോട്ടവും തട്ടിയിട്ടില്ല. ശ്രീകോവിലിനു് മുന്നിൽ ഒരു കൂററൻ കാള കിടപ്പുണ്ടു്. ശിവന്റെ വാഹനമായ 'നന്ദി'യുടെ കരിങ്കൽ വിഗ്രഹം. നീലജലം നിറഞ്ഞു കിടക്കുന്ന വിശാലമായ അമ്പലക്കുളം അടുത്തുതന്നെയുണ്ടു്. കാലപ്പഴക്കം കൊണ്ടുള്ള കേടുകൾ ഒന്നും ഉണ്ടായിട്ടില്ല. ഞങ്ങൾ തൃക്കണ്ടിയൂരമ്പലത്തിന്റെ തിരുമുററത്തു് ചെന്നുനിന്നു. ചിന്തകൾ നാലഞ്ചു നൂററാണ്ടു പിറകോട്ടു പറന്നു. തീർത്ഥജലത്തിൽ ദുർമ്മന്ത്രം ജപിച്ചുകൊടുപ്പിച്ചു് ചില നമ്പൂതിരിമാർ ബാലനായ എഴുത്തച്ഛനെ മൂകനാക്കിയെന്ന കഥ ഞങ്ങൾ ഓർത്തു.

രവിയുടെ ക്യാമറ ഇടയ്ക്കിടെ ശബ്ദിച്ചുകൊണ്ടിരുന്നു. മധുവിനു് ഒരാഗ്രഹം. നന്ദികേശ്വരന്റെ അടുത്തു നിൽക്കുന്ന അയാളുടെ ഒരു പടം പിടിക്കണം. അതും സാധിച്ചു ഞങ്ങൾ അമ്പലം വിട്ടു പുറത്തിറങ്ങി.

വീണ്ടും പഞ്ചായത്തു് കവലവഴി 'പൂങ്ങോട്ടുകുളം' മുക്കിലേയ്ക്കു നടന്നു. അവിടെനിന്നു് വടക്കോട്ടുള്ള റോഡു് നേരെ തുഞ്ചൻപറമ്പിലേയ്ക്കാണു്. പുതയുന്ന പൂഴിനിറഞ്ഞ വഴി. ഇരുവശവും പാടങ്ങളും പറമ്പുകളും. പറമ്പുകൾ നിറച്ചു് ഫലവൃക്ഷങ്ങൾ. ഞങ്ങൾ അഞ്ചിലൊരു കിലോമീററർ ദൂരം നടന്നുകാണും. അതാ, വിസ്തൃതമായ ഒരുയർന്ന പറമ്പു് നടുക്കു് പുതിയൊരു വലിയകെട്ടിടം. അപ്പുറം ഇളം നീലക്കല്ലിൽ കൊത്തിയുണ്ടാക്കിയ മനോഹരമായ സ്മാരകമണ്ഡപം. വേലിയും മതിലുമൊന്നുമില്ല. ആർക്കും അവിടെ എപ്പോഴും കയറിച്ചെല്ലാം. ഇതിന്റെ കാവ്യ

ങ്ങൾപോലെതന്നെ, ആ പറമ്പും പൊതുസ്വത്താണ്. മലയാളത്തിന്റെ തറവാട് !

തുഞ്ചൻപറമ്പിലെ പൂഴിയിൽ ചവിട്ടിയപ്പോൾ ഞങ്ങൾക്ക് കോരിത്തരിപ്പുണ്ടായി. "വിദ്യാകൃഷിക്കിന്നുമതീവ മുഖ്യ"മായ ആ മണ്ണിൽ തൊട്ടു ഞങ്ങൾ വണങ്ങി. ദിവ്യാത്മാവായ എഴുത്തച്ഛൻ ചവിട്ടിനടന്ന ആ മണലിൽ, അമ്പാടിയിൽ ചെന്ന അക്രൂരനെപ്പോലെ വീണുരുളാൻ എനിക്കു മോഹം തോന്നി.

നമ്മുടെ അമ്പലങ്ങളിൽ പലതിലുമുള്ള 'വട്ടശ്രീകോവിൽ' നീ കണ്ടിട്ടില്ലേ ? ഏതാണ്ട് അതുപോലെയിരിക്കും ആ ശിലാമണ്ഡപം. 'തുഞ്ചൻപറമ്പിലെ പഴയ എഴുത്തുപള്ളി'യുടെ സ്ഥാനത്താണ് ഇതു് നിർമ്മിച്ചിരിക്കുന്നതു്. മണ്ഡപത്തിനു് പന്ത്രണ്ട് തൂണുകളുണ്ട്. നാലു് നിലവിളക്കുകൾ ചേർന്നു നില്ക്കുന്നതാണു് ഒരു തൂണു്. വിരിഞ്ഞ താമരപ്പൂവിലാണു് ഓരോ തൂണും. താമരപ്പൂക്കളുടെ ചുവട്ടിൽ ജപമാലയേന്തിയ കൈകളും കാണാം. തൂണിന്റെ മുകളിൽ തത്തകളുടെരൂപം കൊത്തിവച്ചിരിക്കുന്നു; ചിറകു വിരുത്തി, സന്ദർശകനു് അഭിമുഖമായി നില്ക്കുന്ന ശാരികകൾ ! വലിയ രൂപങ്ങളായതിനാൽ ഒററ നോട്ടത്തിൽ ഗരുഡനാണോ എന്നു് തെററിദ്ധരിച്ചുപോകും.

> സാനന്ദരൂപം സകല പ്രബോധം
> ആനന്ദദാനാമൃതപാരിജാതം
> മനുഷ്യ പത്മേഷു രവിസ്വരൂപം
> പ്രണൗമി തുഞ്ചത്തെഴുമാര്യപാദം.

എന്ന ശ്ലോകം കൊത്തിയ ഒരു ഫലകം മണ്ഡപത്തിനുള്ളിൽ നിലത്തു് പതിച്ചിരിക്കുന്നു. മണ്ഡപത്തിന്റെ അടിത്തട്ട് തറയിൽനിന്നു് ഒന്നരണ്ടുമീററർ ഉയർന്നിട്ടാണു്. ശുചീന്ദ്രത്തും വിവേകാനന്ദപ്പാറയിലെയും കൊത്തുപണികൾ നീ കണ്ടിട്ടില്ലേ?

അതിലും സുന്ദരമായിട്ടുണ്ടു് ഇവിടത്തെ ശില്പവേലകൾ. ഇതിൽ ഓരോ തൂണും കൊത്തിയുണ്ടാക്കാൻ രണ്ടുവർഷത്തിൽ കൂടുതൽ സമയമെടുത്തിട്ടുണ്ടു്. തെക്കേ ഇന്ത്യയിലെ കേഴ്‌വികേട്ട ശില്പികളാണ് ഇതു് പണിഞ്ഞതു്. ആവശ്യമുള്ള കരിങ്കല്ല് മുഴവൻ കേരളത്തിന്റെ തെക്കേയററത്തുനിന്നാണു് കൊണ്ടുവന്നതു്. മണ്ഡപത്തിനുമാത്രം ഒരുലക്ഷം രൂപ ചെലവായി.

തൊട്ടടുത്തു് പുതിയ മാതൃകയിലുള്ള സുന്ദരമായ ഒരു സമ്മേളനശാല (ആഡിറേറാറിയം) പണികഴിപ്പിച്ചിരിക്കുന്നു. ഏതാണ്ടു് 35 മീററർ നീളവും പത്തര മീററർ വീതിയും വരും. ഉള്ളിൽ സ്ഥിരംഘ്ലൂള്ളും വൈദ്യുതവിളക്കുകളുമുണ്ടു്. മൊസൈക്ക തറയോടുകൂടിയ ഹാളിൽ മുന്നൂറുപേക്ക് ഇരിക്കാം. അതിനുള്ള സ്ററിൽ കസേരകളും ഇട്ടിട്ടുണ്ടു്.

തുഞ്ചൻപറമ്പിൽ അതിപുരാതനമായ ഒരു കിണറുണ്ടു്. മലബാർ മുഴവൻ ഉണങ്ങിവരണ്ടാലും ആ കിണററിലെ വെള്ളം വററാറില്ല. ഏതാനും കൊല്ലം മുൻപു് ആ കിണർ ഇറച്ചു് ചെളികോരി ചെന്നപ്പോൾ എഴുത്തച്ഛന്റെ ദിവ്യമായ നാരായം കണ്ടുകിട്ടുകയുണ്ടായി. രാമായണവും ഭാരതവുമെഴുതാൻ ഉപയോഗിച്ച ആ എഴുത്താണി, സ്മാരകത്തിന്റെ കിഴക്കുവശമുള്ള പ്രസിദ്ധമായ കാഞ്ഞിരമരത്തിന്റെ അടക്കലുണ്ടാക്കിയ ഒരു കൊച്ചു പൂജാമുറിയിൽ സൂക്ഷിച്ചിരിക്കുന്നു. ആ മഹാത്മാവു് നിത്യവും പൂജിച്ചുപോന്ന മൂന്നു് വിഗ്രഹങ്ങളും (ശ്രീരാമൻ, ഗണപതി, ഭഗവതി) അതിൽ പ്രതിഷ്ഠിച്ചിട്ടുണ്ടു്.

പേരുകേട്ട ആ കിണറും കാഞ്ഞിരമരവും ഞങ്ങൾ അടുത്തു ചെന്നു കണ്ടു. ഈ കാഞ്ഞിരമരത്തിനു് കയ്പില്ലെന്നാണു് ആളുകൾ പറയുന്നതു്. ഏതായാലും കവികളും ഭക്തന്മാരുംകൂടി അതിന്റെ ഇലയും തൊലിയും മിക്കവാറും തിന്നുതിട്ടുത്തമുണ്ടു്.

തിരൂർ-പൊന്നാനിപ്പുഴയുടെ കിഴക്കേക്കരയിലാണ് തുഞ്ചൻ പറമ്പ്. ഒന്നരഹെക്ടാറോളം വിസ്താരംവരും. പല നൂററാണ്ടുകാലം കാടനും കാട്ടുകന്നും അഭയം നൽകുന്ന കുററിക്കാടുകൾ നിറഞ്ഞു കിടന്നു. ഉടമാവകാശം ഹിന്ദുക്കളുടേയും മുസ്ലീങ്ങളുടേയും കൈവശം മാറിവന്നു. കേരളത്തിലെ ഏററവും മഹാനായ കവിയുടെ ജന്മഭൂമി അനാഥമായി കിടക്കുന്നതുകണ്ടു് വിദേശികൾ പോലും വേദനിച്ചിട്ടുണ്ടു്. ഒടുവിൽ ജനങ്ങളും ഗവണ്മെന്റും എഴുത്തച്ഛനെ ആദരിക്കാൻ മുന്നോട്ടുവന്നു. ഗവണ്മെൻറു് പൊന്നുംവിലയ്ക്കു തുഞ്ചൻപറമ്പ് വാങ്ങി. 36000-ക വിലകൊടുക്കേണ്ടിവന്നു. സ്മാരകങ്ങളുണ്ടാക്കാൻ മൊത്തം മൂന്നുലക്ഷം രൂപ ചെലവായിട്ടുണ്ടു്. ഇതിൽ പന്തീരായിരം രൂപ ജനങ്ങളുടെ സംഭാവനയാണു്:

ഈ പറമ്പിന്റെയും സ്മാരകത്തിന്റെയും സംരക്ഷണത്തിനു വേണ്ട എല്ലാമായ ഏർപ്പാടുകൾ ഗവണ്മെൻറു് ചെയ്തിട്ടുണ്ടു്. പൂജയെടുപ്പു് ദിവസം നൂറുകണക്കിനു് പിഞ്ചുകുഞ്ഞുങ്ങളെ തുഞ്ചൻ പറമ്പിൽ കൊണ്ടുവന്നു് എഴുത്തിനിരുത്തുന്ന പതിവു് പണ്ടുമുതല്ക്കേ ഉള്ളതാണു്. ഇന്നും അതു് തുടർന്നുവരുന്നു. ഈ മണ്ഡപത്തിൽവച്ചു്. തുഞ്ചൻപറമ്പിലെ മഞ്ചാരമണലിൽ സ്വന്തം പിഞ്ചോമനകളെക്കൊണ്ടു് ഹരിശ്രീ എഴുതിക്കാൻ ആരാണു് ആഗ്രഹിക്കാത്തതു്?

എല്ലാകൊല്ലവും ധനുമാസത്തിലെ ഉത്രം നക്ഷത്രത്തിൽ ഇവിടെവച്ചു് തുഞ്ചൻദിനം കൊണ്ടാടിവരുന്നു. ഡിസംബർ 31-ാം തീയതിയാണു് ആഘോഷങ്ങളുടെ സമാപനം. ഇപ്പോൾ ശമ്പളക്കാരായി ഒരു സൂപ്രണ്ടും ഒരു വാച്ചുമാനും ഉണ്ടു്; നിത്യവും പ്രവർത്തിക്കുന്ന ഒരു ആഫീസും.

വളരെ താമസിച്ചിട്ടാണെങ്കിലും, ഇങ്ങനെയൊരു സ്മാരകമുണ്ടാക്കിയവരെ നമസ്കരിക്കുക. "ഇംഗ്ലണ്ടിൽ ഷേക്സ്പിയറുടേയും റഷ്യയിൽ പുഷ്കിന്റേയും, ഗ്രീസിൽ ഹോമറുടേയും മററും വസതികൾ തീർത്ഥാടന കേന്ദ്രങ്ങളാണു്, ദേശീയസ്മാരകങ്ങളുമാണു്.

നമ്മൾ ഇന്നും ആ നിലയിലേയ്ക്ക് ഉയർന്നിട്ടുണ്ടോ എന്ന് സംശയമാണ്.

തുഞ്ചൻ പറമ്പ് വിട്ട് പുറത്തേയ്ക്കിറങ്ങിയപ്പോൾ ഹരി അഭിപ്രായപ്പെട്ടു

“രാമായണവും ഭാരതവും ഹരിനാമകീർത്തനവും ഉള്ള കാലത്തോളം എഴുത്തച്ഛന് മറ്റൊരു സ്മാരകം എന്തിനാണ്.”—മധു പറഞ്ഞു.

എനിക്ക് ആ സംഭാഷണത്തിലൊന്നും ശ്രദ്ധിക്കാൻ കഴിഞ്ഞില്ല അപ്പോഴും എന്റെ ചിന്തകൾ തുഞ്ചൻ പറമ്പിന് ചുറ്റും വലം വയ്ക്കുകയായിരുന്നു.

തിരിച്ചിറങ്ങിയപ്പോൾ ആ പറമ്പിലെ ഒരു പിടി പൂഴിമണ്ണ് വാരി ഞാൻ ബാഗിൽ സൂക്ഷിച്ചു.

“ഒരു നിധിയുംകൊണ്ടുപോകുന്ന മട്ടുണ്ടല്ലോ” രവി തമാശയായി പറഞ്ഞു. പക്ഷെ എന്നെ സംബന്ധിച്ചിടത്തോളം അതു സത്യമായിരുന്നു

ഇന്ന് രാത്രി സത്രത്തിൽ തങ്ങും. നാളെ പുലർച്ചയ്ക്ക് ഞങ്ങൾ തിരുവനന്തപുരത്തേയ്ക്ക് മടങ്ങുകയാണ്. ഒരാഴ്ച മുഴുവൻ സർക്കീട്ടിലായിരുന്നു. വിശ്രമമില്ലാത്ത സഞ്ചാരം. രാത്രി വല്ലയിടത്തും തങ്ങും ഉറങ്ങും. പകൽ മുഴുവൻ നടത്തം തന്നെ. കേരളത്തിന്റെ മുക്കും മൂലയും ഞങ്ങൾ നേരിൽകണ്ടു. ചിലതു ഞങ്ങളെ പുളകം കൊള്ളിച്ചു ചിലതു വേദനിപ്പിച്ചു. പലതും അവിസ്മരണീയമാണ്.

എന്റെ എല്ലാ കത്തുകളും കിട്ടിയിരിക്കുമെന്ന് വിശ്വസിക്കുന്നു മറുപടി അയയ്ക്കുമല്ലോ. നിങ്ങളുടെ എല്ലാം ക്ഷേമവാർത്തകൾ അറിയാൻ ഉൽകണ്ഠയുണ്ട്. ഒന്നാം തീയതി കഴിഞ്ഞേ ഇനി അവധികിട്ടൂ. അന്ന് വീട്ടിലോട്ടു വരും.

എന്ന് സ്നേഹപൂർവ്വം
അച്ഛൻ.

PRINTED at th[illegible] V. Memorial. Press, Tvm

